# വിച്ഛിന്നാഭിഷേകം.

(വാത്മീകിരാമായണം കേരളഭാഷാഗാനത്തിൽനിന്നു.)

---

പ്രസാധകൻ,

എ. ശങ്കരപ്പിള്ള എം. ഏ.

---

എസ്സ്. ആർ. ബുക്ക് ഡിപ്പോ,

തിരുവനന്തപുരം.

---

“വിദ്യാഭിവൎദ്ധിനി” അച്ചുക്കൂടം—കൊല്ലം.

1100

# വിച്ഛിന്നാഭിഷേകം.

(വാത്മീകിരാമായണം കേരളഭാഷാഗാനത്തിൽനിന്നും)

പ്രസാധകൻ,

എ. ശങ്കരപ്പിള്ള എം. എ.

---

എസ്സ്. ആർ. ബുക്ക്ഡിപ്പോ,

തിരുവനന്തപുരം.

---

"വിദ്യാഭിവർദ്ധിനി" അച്ചുക്കൂടം—കൊല്ലം.

1100.

# അവതാരിക.

## ൧. പ്രാരംഭം.

ലോകത്തിന്റെ ഏതു ദശയിലും അതിനെ ഭരിക്കുന്നതു തൂലികയും അസിധാരയുമാണെന്നാണ് അഭിജ്ഞമതം. ഇതിൽ അതിവിപുലമായ അർത്ഥം അന്തർഭവിച്ചിട്ടുണ്ട്. വെറും മൃഗീയശക്തിതന്നെ ലോകഭരണം അപഹരിച്ചു പരിപാലിച്ചിരുന്ന കാലത്തെപ്പററിയുള്ള പൂർണ്ണവിവരങ്ങൾ പ്രാചീനഘട്ടചരിത്രങ്ങളും അവയെ അസ്പദമാക്കി എഴുതീട്ടുള്ള കാവ്യങ്ങളും നമ്മെ ധരിപ്പിക്കുന്നു. ഗ്രീസിലെ ഹെർക്കുലീസും ഭാരതവർഷത്തിലെ ഭീമസേനനുംമററും, ലോകവിജയികളായി സുഖലോലുപന്മാരും തന്നിമിത്തം ശ്രമവിമുഖന്മാരും അസ്തശക്തന്മാരുമായിരുന്ന രാജാക്കന്മാരെ, യുദ്ധാങ്കണങ്ങളിലും അവരവരുടെ രാജ്യങ്ങളിലുംനിന്നു പലായനം ചെയ്യിച്ചിട്ടുള്ളതായി നാം അനവധി കഥകൾ വായിച്ചിട്ടുണ്ട്. ശരീരബലത്തിന്റെ ഈ വാഴ്ച പശ്ചിമപൌരസ്ത്യഖണ്ഡങ്ങളിൽനിന്നു തിരോധാനംചെയ്തിട്ട് അധികകാലമായിട്ടില്ല. ഈ ഘട്ടത്തെ അസിധാരയുടെ ഭരണകാലം എന്ന അഭിധാനത്തിൽ വ്യവഹരിച്ചിരിക്കുന്നു.

പിന്നീടാണ് തൂലികയുടെ മാഹാത്മ്യം വെളിപ്പെടുന്നതു്. യുക്തിയുക്തങ്ങളായ വാദങ്ങളും, സാരതരങ്ങളായ അഭിപ്രായങ്ങളും, ബുദ്ധിപൂർവ്വങ്ങളായ തന്ത്രകൌശല്യങ്ങളും ജനതാഹൃദയത്തെ അകർഷിച്ചടിമപ്പെടുത്തുവാൻ പര്യാപ്തങ്ങളാണെന്നു വന്നതോടുകൂടി വെറും ശരീരബലത്തിനുള്ള ശക്തി ക്ഷയോന്മുഖമായിത്തീർന്നു. വില്യംപിററ്, ബിസ്മാർക്ക്, രാജാ സർ ടി. മാധവരായർ, ഗോപാലകൃഷ്ണഗോഖലേ, എന്നിങ്ങനെ ബുദ്ധിശാലികളായ പ്രമാണികളുടെ പതാകയിൻകീഴിൽ

അക്ഷൌഹിണികൾ സന്ധിച്ചുതുടങ്ങി. അവരുടെ അഭിപ്രായങ്ങളും ചിന്താഗതികളും തൂലികവഴിയായി ജനതാമദ്ധ്യത്തിൽ പ്രചരിച്ച് സർവ്വാദരത്തേയും സമ്പാദിച്ചു. ഈ ഘട്ടത്തിനു തൂലികാഭരണകാലമെന്നു പേർ കല്പിച്ചിരിക്കുന്നു.

ഇങ്ങിനെ വെറും രാജ്യഭരണസംബന്ധമായ പരിവർത്തനങ്ങളെപ്പററി വിശാലമായി വിഭജിക്കാമെങ്കിലും രണ്ടാമതു പറഞ്ഞ ഭരണായുധത്തിൻെറ മാഹാത്മ്യവും ശക്തിയും ഭൂമിയുണ്ടായകാലംമുതൽ ഇന്നേവരെ നിലനില്ക്കുന്നുണ്ടെന്നുള്ളതു വിസ്മരിച്ചുകൂട്ടുന്നതല്ല. തൂലികയെന്നതിൽ വെറും ഭരണതന്ത്രകൌശല്യമോ ശാസ്ത്രപരിജ്ഞാനമോ അല്ല അടങ്ങിയിരിക്കുന്നതു്. ലോകഹൃദയത്തിൻെറ അന്തരാളങ്ങളിൽ വികാരതരംഗങ്ങൾ ഉല്പാദിപ്പിക്കുന്നതിനു തക്കതായ ആശയവിശേഷങ്ങളും ചിത്രപ്രദശനങ്ങളുംകൊണ്ടു സർവ്വലോകത്തേയും അടക്കി ഭരിക്കുന്നതിനു പട്ടംകെട്ടിയിട്ടുള്ള മഹാകവികളുടെ അപ്രതിഹതമായ ശക്തി അന്നും ഇന്നും എന്നും ഒരുപോലെതന്നെ നിലകൊള്ളുന്നു. അവർ സമ്പാദിച്ചുകൊടുത്തിട്ടുള്ളതായ വിഭവങ്ങൾകൊണ്ടോ; അവർ തെളിച്ചിട്ടുള്ളതായ മാർഗ്ഗങ്ങളിൽ കൂടിയോ, അവർ പ്രത്യക്ഷപ്പെടുത്തീട്ടുള്ള രന്ധ്രങ്ങൾ വഴിയായോ മാത്രമേ ജനസമുദായനേതാക്കന്മാൎക്കു മുന്നോട്ടു കടക്കുവാൻ നിവൃത്തിയുണ്ടാകുന്നുള്ളൂ. മഹാപണ്ഡിതനായ കാർലൈൽ ഇങ്ങിനെയാണു ചോദിക്കുന്നതു്:—"നമ്മെ ഭരിക്കുന്നതാരാണു്? ഒരു പാർലമെണ്ടോ? അങ്ങിനെയാണെങ്കിൽ അമേരിക്ക നമ്മിൽനിന്നു വേർപെടുന്നില്ലേ? ഒരു രാജാവോ? അതും അമേരിക്കയ്ക്കു ഇല്ലല്ലോ. നമ്മെ ഭരിക്കുന്നതു ഷേക്സ്പീയർ മഹാകവി മാത്രമാണു്. ആ ലോകചക്രവർത്തിയുടെ ശ്വേതാതപത്രത്തിൻകീഴിൽ നാം ഭക്തിവിവശരായി ഒതുങ്ങിക്കൊള്ളുന്നു" ഇതു് എത്രയും പരമാർത്ഥമാണു്. ലോകസമുദായത്തെ നയിക്കുന്നതും അതിനു ജീവൻ നൽകുന്നതും മഹാകവികളാണു്. കേരളത്തിനു രാജ്യഭരണസംബന്ധമായി എത്ര ഭീമങ്ങളായ മാററങ്ങൾ വന്നുപോയാലും തുഞ്ചത്തു എഴുത്തച്ഛ

നേയും കുഞ്ചൻനമ്പ്യാരേയും പൂജിക്കാതിരിക്കുന്ന ഒരു കാലം ഉണ്ടാവുകയില്ല. കാലഭേദംകൂടാതെ ലോകഭരണം നടത്തുന്നതു മഹാകവികളാണെന്നു സിദ്ധിക്കുന്നു. അവരുടെ തൂലികയാണു് സർവ്വവിധത്തിലും പ്രശസ്തമായിരിക്കുന്നതു്.

നമ്മുടെ പഠനത്തിനു പാത്രമായിട്ടുള്ള മഹാപുരുഷൻ തൂലികയും ഖഡ്ഗവും ഒന്നുപോലെ പ്രയോഗിച്ചു യശസ്സമാർജ്ജനംചെയ്തു് കാലയവനികയിൽ അന്തർദ്ധാനംചെയ്തിട്ടുള്ള ഒരു രാജകവിയും കവിരാജനുമായിരുന്നു എന്നതിനു് തിരുവിതാംകൂർ ചരിത്രവും കേരളവർമ്മരാമായണം, വൈരാഗ്യചന്ദ്രോദയം മുതലായ ഉത്തമഗ്രന്ഥങ്ങളും സാക്ഷ്യങ്ങളാണു്. അദ്ദേഹത്തിന്റെ കാവ്യങ്ങളിലെ സർഗ്ഗങ്ങൾ എന്നോണം ആ മഹൽജീവിതമഹാകാവ്യത്തിന്റെ പുരോഗമനത്തെക്കുറിച്ചുള്ള ഓരോ യുദ്ധങ്ങളും ഹൃദയാവർജ്ജകങ്ങളായിരുന്നു. പ്രവൃത്തിയിലും ചിന്തയിലും, അതായതു കർമ്മപരമായ ജീവിതത്തിലും, ചിന്താപരമായ ജീവിതത്തിലും അദ്ദേഹം കാവ്യപീയൂഷകണങ്ങൾ തൂകിക്കൊണ്ടിരുന്നു. അദ്ദേഹത്തിന്റെ അപദാനങ്ങൾ കേരളീയരുടെ ഐശ്വര്യത്തേയും, കാവ്യങ്ങൾ അവരുടെ ഹൃദയശുദ്ധിയേയും സംരക്ഷിക്കുന്നതിനു ഒരുപോലെ പര്യാപ്തങ്ങളായി. രണാങ്കണത്തിൽ വിജയലക്ഷ്മിയും പാരായണശാലയിൽ ശ്രീസരസ്വതിയും അദ്ദേഹത്തെ പുഞ്ചിരിക്കുളുർനിലാവു വീശി അനുഗ്രഹിച്ചു. ഉദ്ധതനായ പ്രതിയോഗിയെ ഭൂമുഖപ്രണാമംചെയ്യുവാൻ വാളുയർത്തിയ ഹസ്തംതന്നെ സമർത്ഥ്യത്തോടുകൂടി നാരാചപ്രയോഗംകൊണ്ടു ജനതാഹൃദയത്തിലെ അന്ധ്യതമസ്സകററുവാൻ പ്രയുക്തമായി. പരുഷകർക്കശങ്ങളായ കർമ്മലോകരംഗങ്ങളേയും മൃദുലപേലവങ്ങളായ കാവ്യലോകരംഗങ്ങളേയും അദ്ദേഹം തുല്യപാടവത്തോടുകൂടി തരണംചെയ്തു. ഇങ്ങിനെ ലോകവിജയത്തിനു പരമനിദാനങ്ങളായ രണ്ടു ചര്യകളിലും "പുരളീവരവഞ്ചികേരളനരപാലൻ" അമോഘപ്രാഭവനായി പരിലസിച്ചു.

## ൨. കേരളവർമ്മ രാജാവിന്റെ ജീവചരിത്രം.

ഈ വീരമഹാകവിയുടെ ജീവചരിത്രത്തെപ്പററി തൃപ്തികരമായ യാതൊരറിവും കിട്ടിയിട്ടില്ല. അദ്ദേഹത്തിന്റെ ജനനകാലത്തെയും യുവദശയേയും പററി നമുക്ക് കൃത്യമായി യാതൊന്നും അറിവില്ല. വേണാട്ടരാജവംശത്തിന്റെ ഒരു ശാഖയായ കോലത്തുനാട്ടുകുടുംബത്തിൽപെട്ട ഒരാളായിരുന്ന അദ്ദേഹം ആദ്യമായി തിരുവിതാംകൂർ സന്ദർശിച്ചതു് രാമേശ്വരത്തേക്കുള്ള ഒരു തീർത്ഥയാത്ര സംബന്ധിച്ചായിരുന്നത്രേ. അക്കാലം തിരുവിതാംകൂർ ചരിത്രസ്ഥിതികൾ കലാപസങ്കരവും ദുരന്തപരിപൂർണ്ണവും ആയ ഒരു ഘട്ടത്തിൽ എത്തിയിരിക്കുകയായിരുന്നു. വേണാട്ട ഭരിക്കുന്നതിനു പ്രാപ്തിയുള്ള രാജാക്കന്മാരുടെ അഭാവംനിമിത്തം എട്ടുവീടരുടേയും യോഗത്തിൽ പോററിമാരുടേയും അതിക്രമങ്ങളും കുപ്രഭുത്വങ്ങളും പരമപ്രാധാന്യത്തിൽ പരിണമിക്കുകയും, രാജകുടുംബത്തിലെ പല അംഗങ്ങളും നീചന്മാരായ രാജദ്രോഹികളാൽ ക്രൂരന്മാരായി വധിക്കപ്പെടുകയും, അന്നു നാടുവാണിരുന്ന ശ്രീവഞ്ചീശ്വരി ഉമയമ്മറാണിതന്നെ ശേഷിച്ച കുഞ്ഞിനേയും കൊണ്ടു് നെടുമങ്ങാട്ടേക്കു ഓടുകയും ചെയ്തു. ഇപ്രകാരമുള്ള അന്തഃകലഹങ്ങളുടെ രൂക്ഷതയെ അതിശയിക്കുമാറു് ദക്ഷിണാപഥകമ്പകനായ മുകിലൻ കൊല്ലം ൮൫൦-ൽ ആരുവാമൊഴി കടന്നു തെക്കൻതിരുവിതാംകൂറിൽ പ്രവേശിച്ചു കൊള്ളചെയ്വാൻ തുടങ്ങി. ആകപ്പാടെ അമാനുഷപ്രഭാവനായ ഒരു അവതാരപുരുഷനല്ലാതെ ഈ കുഴപ്പങ്ങൾ തീർക്കുവാൻ നിവൃത്തിയില്ലെന്നുള്ള സ്ഥിതി വന്നുചേർന്നപ്പോൾ ആണു് ഉമയമ്മറാണി പ്രശസ്തയുദ്ധവീരനും, മഹാകവിയും, സ്വകുടുംബാംഗവുമായ ഈ രാജർഷിയുടെ സഹായം അർത്ഥിച്ചതു്. മഹാമനസ്കന്മാർക്കുചേർന്ന പരമൌദാര്യത്തോടെ ആ അർത്ഥനയെ അദ്ദേഹം ശിരസാ വഹിക്കുകയുംചെയ്തു.

കേരളവർമ്മരാജാവു് റാണിയുടെ ഭക്തന്മാരായ പ്രജാസമൂഹങ്ങളിൽ കൊള്ളാവുന്ന ചിലരെ ഒന്നിച്ചുചേർത്തു് പ്രദേശം ചിങ്ങം ൨൦-ാംനു തിരുവട്ടാററുവച്ചു് മുകിലനോടെതിർത്തു. കേരളീയരുടെ മതത്തേയും രാജ്യാധിപത്യരീതിയേയും ഒന്നുപോലെ പെട്ടെന്നു നശിപ്പിക്കുവാനോ, ശാശ്വതമായി സംരക്ഷിക്കുവാനോ പോരുമായിരുന്ന അന്നത്തെ യുദ്ധത്തിൽ കേരളവർമ്മരാജാവു വിജയിയായി. അനേകസഹസ്രം ജനങ്ങളുടെ ആശിസ്സുകളാൽ പൂജിതനായി അദ്ദേഹം തിരുവനന്തപുരത്തേക്കു മടങ്ങുകയും, അനന്തരം രാജശാസന മറുത്തു തല പൊക്കിയിരുന്ന ദുഷ്പ്രഭുക്കളെ മുഴുവൻ ഓരോ അവസരങ്ങളിലായി തോല്പിക്കുകയും ചെയ്തു. ഇതുകൂടാതെ, തേവാരത്തുകോയിയ്ക്കൽ, വലിയകോയിയ്ക്കൽ എന്ന രണ്ടു രാജമന്ദിരങ്ങൾ പണിയിക്കയും, കാലാൾപ്പട, കുതിരപ്പട മുതലായ സൈന്യവിഭാഗങ്ങളെ സജ്ജീകരിക്കയും ചെയ്തതിൻെറശേഷം അദ്ദേഹത്തിൻെറ ശ്രദ്ധ രാജ്യഭരണപരിഷ്കാരങ്ങളിലേക്കു തിരിഞ്ഞു. ഈ വിഷയത്തിൽ അദ്ദേഹം ചെയ്ത ഏർപ്പാടുകൾ ഏകദേശം ശ്രീവീരമാർത്താണ്ഡവർമ്മമഹാരാജാവു തിരുമനസ്സിലെ ക്ഷേമസംപൂർണ്ണമായ രാജ്യഭരണകാലംവരെ നിലനിന്നു എന്നുള്ളതും ചരിത്രപ്രസിദ്ധമാണു്.

ഇങ്ങനെ പടവെട്ടുവാനും നാടുഭരിക്കുവാനും ചെയ്ത നിരന്തരപരിശ്രമങ്ങൾക്കിടയിലും ഈ മഹാനുഭാവൻ സരസ്വതീപൂജയെ കൈവെടിഞ്ഞില്ല. താൻ പണിയിച്ച വലിയ കോയിക്കൽവച്ചു് അനേകം നിശാകാലങ്ങളിൽ അനുവർത്തിച്ച ഈ പൂജയുടെ ഫലമായി കേരളവർമ്മരാമായണം, വൈരാഗ്യചന്ദ്രോദയം എന്ന രണ്ടു അനർഘഭൂഷണങ്ങൾ കൈരളിക്കു സംസിദ്ധമായി. എന്നാൽ ഈ മന്ദിരംതന്നെ അദ്ദേഹത്തിൻെറ പ്രാണാപായരംഗമായും പരിണമിക്കയാണു ചെയ്തതു്. അദ്ദേഹത്താൽ ക്ഷതപക്ഷന്മാരാക്കപ്പെട്ട ചില ആകാശചരണപ്രലോഭികളായ നീചഗൃധ്രങ്ങൾ ഈ അമാനുഷരാജർഷിയെ ചതിവിൽ അപായപ്പെടുത്തിക്കളഞ്ഞു. അദ്ദേഹ

ത്തിന്റെ അകാലനിര്‍വ്വാണം സംഭവിച്ചതു ൮൭൧ മിഥുനം ൨൮-ംനു-യാണെന്നു വിശ്വസിക്കപ്പെട്ടിരിക്കുന്നു.

ഏവംവിധം ഈ മഹാകവിയുടെ യൌവ്വനം കഴിഞ്ഞുള്ള ആയുര്‍ദശയെപ്പററിത്തന്നെയും ചിലപ്രധാനപ്പെട്ട സംഭവങ്ങള്‍മാത്രമെ വിശ്വാസയോഗ്യങ്ങളായി അനന്തരപരമ്പരകള്‍ക്കു ലഭിച്ചിട്ടുള്ളു. അതുകൊണ്ടു കേരളവര്‍മ്മരാജാവിനെപ്പററിയുള്ള കൂടുതല്‍വിവരങ്ങള്‍ അദ്ദേഹത്തിന്റെ കവിതകളില്‍നിന്നുതന്നെ നമുക്ക് ആരാഞ്ഞറിയേണ്ടതായിരിക്കുന്നു. കിര്‍മ്മീരവധം മുതലായ ആട്ടക്കഥകളുടെ കര്‍ത്താവായ കോട്ടയത്തു വിദ്വാന്‍ (കേരളവര്‍മ്മ) തമ്പുരാന്‍ ഇദ്ദേഹത്തിന്റെ "അനന്തരജ്ഞ"നായിരുന്നു എന്നു് താഴെപ്പറയുന്ന ശ്ലോകത്തില്‍നിന്നും കാണുന്നു:—

"ശ്രീമാനനര്‍ഘഗുണശാലിതയാനുപാനാം
ഭൂഷായിതെ നിജകരാത്തസമസ്തതേജാഃ
കാമപ്രദാനജിതകല്പമഹീരുഹസ്സ
ചിന്താമണിര്‍ജ്ജയതി കേരളവര്‍മ്മനാമാ,
തദനന്തരജേന നിര്‍മ്മിതം
തദിദംപാണ്ഡുഭവാംകഥാമൃതം"

അദ്ദേഹം 'പുരളീശന്‍' എന്നാണു് സ്വയം നാമകരണം ചെയ്തിട്ടുള്ളതു്. ഉദാഹരണമായി

൧. കേള്‍ക്കടോപുരളീശാ, പാര്‍ത്ഥിവശിരോമണെ

(വൈരാഗ്യചന്ദ്രോദയം)

൨. പുരളീവരവഞ്ചിഭൂകേരളമഹീപാലന്‍
കരളില്‍വിരുന്നരുളീടുകകവിമാതേ.

കേരളവര്‍മ്മരാമായണം

൩. അക്ഷതബലമിയലും രിപുകുലമൊക്കെ
മുടിച്ചിഹപുരളീശം......

കീര്‍ത്തനം

എന്നിങ്ങനെകാണുന്നു.

പുരളി, കോലത്തുനാട്ടിൽ ഒരു കോട്ടയുംക്ഷേത്രവും സ്ഥിതിചെയ്യുന്ന ഒരു മലയാണ്. പുരളീശൻ എന്നുള്ളതു കോട്ടയത്തുരാജാക്കന്മാരുടെ സ്ഥാനപ്പേരാണത്രേ. എന്നാൽ ഇതുകൊണ്ടുമാത്രം തൃപ്തിപ്പെടാതെ ഈ രാജകവി, വഞ്ചിരാജ്യാധിപൻ എന്നുകൂടി അഭിമാനിക്കുന്നുണ്ടു്. അദ്ദേഹത്തിൻെറകാവ്യങ്ങൾ അക്കാലത്തും ധാരാളം പ്രചാരത്തിൽ ഇരുന്നിരിക്കണം. അതുകൊണ്ടു അദ്ദേഹം വഞ്ചിരാജകുടുംബത്തിൻെറ രക്ഷാപുരുഷനായിട്ടെങ്കിലും പരിഗണിക്കപ്പെട്ടുവന്നു എന്നുസമ്മതിക്കാതെ തരമില്ല. ഇദ്ദേഹത്തെപ്പററി ബ്രിട്ടീഷ് മലബാറിൽചേൎന്ന കോട്ടയത്തും അനവധി വീരകഥകൾ ഇന്നുംസ്മരിക്കപ്പെടുന്നുവത്രേ. ഇപ്രകാരം സ്വതന്ത്രരാജ്യമായ കോട്ടയത്തും താൻരക്ഷിച്ചരാജ്യമായ തിരുവിതാംകൂറിലും കേരളഭാഷാസാഹിത്യസാമ്രാജ്യത്തിലും അദ്ദേഹം ഏകഛത്രാധിപതിയായി ത്തന്നെവാണു.

—:*:—

## ൩. കേരളവൎമ്മരാജാവിൻെറ കൃതികൾ.

ഈ രാജകവിയുടെ കൃതികളായി നമുക്കുകിട്ടിയിട്ടുള്ളതു ൧) വൈരാഗ്യചന്ദ്രോദയം ഹംസപ്പാട്ടു്. (൨) വാല്മീകിരാമായണം കേരളഭാഷാഗാനം.(൩)ആദികേശവസ്തോത്രം കീൎത്തനം ഇവയാണു്. ഇവയിൽ ആദ്യത്തേതുരണ്ടും, തിരുവട്ടാർയുദ്ധത്തിൽ മുകിലനെ തോല്പിച്ചതായ കൊല്ലം ൮൩൬-ാം കവിയുടെ ചരമവൎഷമായ ൮൭൨-ാം മദ്ധ്യേവലിയകോയിക്കൽവച്ചു എഴുതിയിട്ടുള്ളവയാണു്. ആദികേശവസ്തോത്രം രചിച്ചതു് തിരുവട്ടാററുവെച്ചു മുകിലനുമായി പടവെട്ടുവാൻപുറപ്പെട്ട അവസരത്തിൽ ആയിരുന്നു. ഈ കൃതികളെപ്പററി വൎഷക്രമം അനുസരിച്ചു് പരിഗണിക്കാം.

൧. ആദികേശവസ്തോത്രം:-ഇതു് പതിനാലു് പത്തി അടങ്ങിയിട്ടുള്ള ഒരുകീൎത്തനമാണു്. മററു മിക്കകീൎത്തനങ്ങളേ

യുംപോലെ ഓൎമ്മിക്കുന്നതിന് സാഹായ്യകമായിട്ടു ഇതും അ കാരാദിയിൽ തുടങ്ങുന്നു. "അ" മുതൽ "അഃ" വരെവരുത്തിയി ട്ട് പ്രസ്തുതസ്തോത്രം തിരുവട്ടാററു കേശിമഥനൻെറ മാഹാ ത്മ്യത്തെ പുരസ്കരിച്ച് നിൎമ്മിച്ചതാണെന്നുള്ള മുദ്രയോടുകൂടി അവസാനിപ്പിക്കുകയുംചെയ്യുന്നു. ഈ കീൎത്തനം പുഴതാനുള്ള കാരണങ്ങളെപ്പററി ഒരു ഐതിഹ്യമുണ്ട്. മുകിലൻ തൻെറ ശൂരന്മാരായ ഭടന്മാരോടുകൂടി തിരുവട്ടാററു പാളയം അടിച്ചു. തനിക്ക് ചേൎക്കുവാൻ കഴിഞ്ഞ ചുരുക്കം ചില ആളുകളുമായി കേരളവൎമ്മരാജാവ് തിരുവട്ടാറേക്ക് ചെല്ലുകയും മുകിലൻെറ സന്നാഹങ്ങൾകണ്ടു, കേവലം കൃഷീവലന്മാരായ തൻെറ അ നുചരന്മാരെക്കൊണ്ട് ശത്രുവിനെ ഓടിക്കുവാൻ നിവൃത്തിഇ ല്ലെന്നു ക്ലേശിക്കുകയുംചെയ്തു. അദ്ദേഹം ഉടൻതന്നെ തിരുവ ട്ടാററുക്ഷേത്രത്തിൽ പ്രവേശിച്ചു ഒററക്കല്ലുമണ്ഡപത്തിൽ സാ ഷ്ടാംഗപ്രണാമവാനായിശത്രുസംഹാരാൎത്ഥംആദികേശവസ്വാ മിയെ പദ്യരൂപേണആരാധിച്ചുതുടങ്ങി. ശത്രുമഥനത്തിനുള്ള വൈഭവശൂന്യതയിൽ തപിച്ചിരുന്ന ആ വീരഹൃദയത്തിൽനി ന്നും പരമപദോന്മുഖമായി ഉയൎന്നതായ ആ പ്രാൎത്ഥനയുടെ അ വസാനഘട്ടത്തിൽ ഹരിതവൎണ്ണപ്രഭമായ ഒരുഅശ്വത്തിൽആ രൂഢമായി ഏതോ ഒരു ദിവ്യവിഗ്രഹം തന്നെ കടന്ന് ക്ഷേത്ര ത്തിൻെറ ബഹിഷ്പരിധികളിലേക്ക് മറയുന്നതായിഅദ്ദേഹത്തി നുതോന്നി. ലബ്ധധൈൎയ്യനായ ആ വീരയോദ്ധാവു മുദിത ചിത്തനായി എഴുന്നേല്ക്കുകയും തൻെറ കൃശസന്നാഹങ്ങളോ ട് കൂടി ശത്രുവിനോടു എതിരിട്ട് അന്നുതന്നെ അയാളെ ഓ ടിച്ചു തിരുവിതാംകൂറിനെ രക്ഷപ്പെടുത്തുകയുംചെയ്തു ഈ കീ ൎത്തനം ഇപ്പൊഴും ദക്ഷിണതിരുവിതാംകൂറിലെ മിക്ക ഹിന്ദുഭ വനങ്ങളിലും പ്രഭാതസ്തോത്രമായി ശേഷിക്കുന്നുണ്ട്. പക്ഷെ അച്ചടിയിൽ പെടാതെ ജനപരമ്പരകൾവഴി ഇറങ്ങിവന്നി ട്ടുള്ളതാകയാൽചില തെററുകളും മൂലരൂപത്തിൽനിന്നു പല വ്യത്യാസങ്ങളും കണ്ടേക്കാവുന്നതാണ്. ഉദാഹരണത്തിനായി നാലു പദ്യങ്ങൾതാഴെ ചേൎക്കുന്നു:—

അഹികുലവരശയന, രമാവര, മഹിതപദാം
ബുജനതപാതക
ദഹന, ജനാർദ്ദന, ദനുജാന്തക, ദരസരസിജ
ധര, കരുണാകര
അഹമഹമികയൊടുപൊരുവാൻ വരുമ
ഹിതരെ യുധിസപദിജയിപ്പതി
നഹരഹരൊരുവരമരുളീടുക കേശിമഥന
നാഥ തൊഴുന്നേൻ. ൧

ആതങ്കം മനസിവളൎക്കും മാതംഗങ്ങളു
മതിവേഗാൽ
ശ്രീതങ്കും പെരിയ തുരംഗമജാലങ്ങളൊടും
ശേവുകരും
ഏറ്റും ഭയമിയലാതെ വന്നേറിന മദമോ-
ടുപൊരുമ്പോൾ
നീ തന്നെജ്ജയിച്ചരുളീടുക കേശിമഥന നാഥ
തൊഴുന്നേൻ. ൨

*　　*　　*　　*

*　　*　　*　　*

അക്ഷതബലമിയലും രിപുകുലമൊക്കെമു-
ടിച്ചിഹ പുരളീശം
വഞ്ചിക്ഷിതി കേരളസംജ്ഞം രക്ഷവിഭോ
രക്ഷ മുദാ മാം
പക്ഷീശ്വരവാഹന, സജ്ജനരക്ഷക, വിമര
ക്ഷയകാരണ
അക്ഷയയശ സൽഗുരുമാധവകേശിമഥനനാ
ഥ തൊഴുന്നേൻ. ൩

പരിപുഷ്ടാടോപമൊടരിജനമെതിരിട്ടു
    വരുമ്പോളടവുകൾ
തറിവെട്ടീടും പടപാഞ്ഞവരിഹപെട്ടു
    വരുന്നതിവേഗാൽ
ഒരു വട്ടമുണന്നരുളീടുക പരിപുഷ്ടികല-
    ന്നു വിഭോ മയി
തിരുവട്ടാറതിൽ മരുവീടിന കേശിമഥന നാ
    ഥ തൊഴുന്നേൻ. ൩

ഈ കീർത്തനം പ്രസ്തുതകവിയുടെ സ്വഭാവത്തെ സ്ഫുടമായി പ്രതിഫലിപ്പിക്കുന്നുണ്ട്. അദ്ദേഹത്തിൻെറ ഈശ്വരഭക്തിയും ഈശ്വരവിശ്വാസവും സ്ഥിരപ്രതിജ്ഞതയും അധമ്മവിദ്വേഷവും ഈ കവിതയുടെ വീൎയ്യസാരത്തെ സവ്വഥാ പരിപുഷ്ടമാക്കുന്നു. സാധാരണ മനുഷ്യരെപ്പോലെ ഭയങ്കരശത്രുവിൽനിന്നും അഭയം അരുളണേ എന്നല്ല അദ്ദേഹം പ്രാൎത്ഥിക്കുന്നതു്. പ്രത്യുത, ആ ശത്രുവിനെ രണാങ്കണത്തിൽ വച്ചു് എതിരിടുന്നതിനും അവനെ തിരുവിതാംകൂറിൽനിന്നും ഓടിക്കുന്നതിനും തക്കതായ പ്രാപ്തിനൽകണമെന്നു വീരോചിതമായ ഭാഷയിൽ അദ്ദേഹം അർത്ഥിക്കയാണു് ചെയ്യുന്നതു്. പൌരുഷത്തെ ജീവനെക്കാൾ വിലമതിച്ചു് പരിരക്ഷിച്ചു് വീരസ്വർഗ്ഗം പ്രാപിച്ചിട്ടുള്ള ജനസമുദായാംഗങ്ങൾ വസിച്ചിരുന്ന ഭൂമുഖഭാഗങ്ങളിലും കാലങ്ങളിലും മാത്രം ജനിക്കുന്നതായ ഈമാതിരി കവിതകൾ എത്രത്തോളം ഒരു ഭാഷയിൽ കൂടി കാണുന്നുവോ ആ ഭാഷ സംസാരിക്കുന്ന ജനങ്ങൾ അത്ര കണ്ടു ഐശ്വൎയ്യത്തിൽ മുന്നോട്ടുകയറുകയാണു് ചെയ്യുന്നതു്. ഇതുപോലെ ഉദ്വേഗജന്യങ്ങളായ ഒന്നോ രണ്ടോ പദ്യശകലങ്ങൾ മത്രം എത്രസഹസ്രം പടയാളികളെ മുന്നോട്ടുകുതിപ്പിച്ചിട്ടുണ്ടെന്നു് വീരസമുദായചരിതങ്ങൾ നമ്മെ ധരിപ്പിക്കുന്നതാണു്. പ്രാചീനഭാരതത്തിൽ ഈമാതിരി രണകവനങ്ങൾ ഉണ്ടായിരുന്നു. കേരളത്തിൽ തന്നെ, മനുഷ്യമനസ്സിൻെറ

ക്ഷീണത്തെ ഭസ്മീകരിച്ചു് ആശയും ധൈര്യവും വീര്യവും നൽകി ഓരോ ഞരമ്പിനും വേറെവേറെ ചൂടേൽപ്പിക്കുന്നതായി അനവധി ഗാനങ്ങൾ ഉണ്ടായിരുന്നു. അവയൊക്കെ അനന്തരകാലത്തിലെ അനാശാസ്യഗതികളുടെ പ്രവാഹത്തിൽ മറഞ്ഞു് പോകയാണു് ചെയ്തിട്ടുള്ളതു്. അതുകൊണ്ടു്, അന്നത്തെ വീരഗാനങ്ങളുടെ പ്രാതിനിധ്യം വഹിച്ചു് നമുക്കു് സിദ്ധമായിരിക്കുന്ന ഈ സ്തോത്രത്തെ ഓരോഭാഷാഭിമാനിയും സാദരം ഹൃദിസ്ഥമാക്കേണ്ടതാണു്.

൨. വൈരാഗ്യചന്ദ്രോദയം:—ഇതു് തത്വോപദേശസംപൂർണ്ണമായുള്ള ഒരു കവിതയാണു്. കലാപങ്ങളും ശത്രുബാധകളും അടങ്ങി രാജ്യത്തിൽ സമാധാനവും ക്ഷേമവും പുനരാതീതമായപ്പോൾ ഉണ്ടായ കവിതയായിരുന്നേക്കാൻ മതി. ഒരുപക്ഷേ താൻ അനവധി ശത്രുക്കളെ വധിച്ചിട്ടുണ്ടെന്നുള്ള ബോധത്താലും ഇനിമേൽ രാജ്യരക്ഷണം അപകടത്തിലാവുകയില്ലെന്നുള്ള വിശ്വാസത്താലും തന്ത്രീബദ്ധനായിത്തീർന്നതിന്റെശേഷം അദ്ദേഹം എഴുതിയ കവിതയായിരിക്കാം. ഈ കവിതക്കു് ഒരു വിശേഷഗുണംകൂടിയുണ്ടു്. കിളിപ്പാട്ടുവൃത്തം ആണെങ്കിലും ഹംസം ആണു് കഥ പറയുന്നതു്. അതുകൊണ്ടു് ഇതിനു ഹംസപ്പാട്ടെന്നും പേർ സിദ്ധിച്ചു. താഴെ ചേർക്കുന്ന ഭാഗംകൊണ്ടു് കവിതയുടെ പോക്കു് മനസ്സിലാക്കാവുന്നതാണു്:—

വഞ്ചിഭൂപനുമേവം ചോദിച്ചോരനന്തരം
അന്നവും ചൊന്നാളേവം ഖിന്നതകളവാനായ്
വൈരാഗ്യചന്ദ്രോദയം നേരേചൊല്ലീടുവാനായ്
വാരണവദനനെ സാദരം തൊഴുന്നുഞാൻ. ൧

* * * *
* * * *

കേൾക്കെടോ പൂരളീശാ! പാൎത്ഥിവശിരോമണേ!
വാസ്തവമേവമെങ്കിലാസ്ഥയോടിരുന്നുനീ

*   *   *   *

ക്ഷീരത്തെക്കുടിപ്പാനും ഫലത്തെഭുജിപ്പാനും
അഗ്രഹമിവററിലോചേത്തുമില്ലറികെടോ
ക്ഷുത്തൃഡാദികളെന്നതൊട്ടുമില്ലിനിക്കിഹ
ഭക്തവത്സലനായ പത്മനാഭന്റെ പദ-

യുഗ്മള സേവയായനല്ക്കുളം തന്നിൽ കുളി-
ച്ചെത്രയും ശുചിയായിട്ടെപ്പൊഴും നടപ്പു ഞാൻ.
അത്രയല്ലതിമധുരത്തോടുകൂടീടുന്ന
ഭക്തിയാകുന്നപാലും നിത്യവും ഭുജിച്ചഥ. ൨

മുക്തിദനായിടുന്ന നൽ തിരുവനന്തേശൻ
തൽപദപങ്കേരുഹം തത്വമായ്ക്കാണുംനേരം
മുക്തിയാം ഫലം നിനക്കെത്തുമെന്നോരോതരം
സത്തുക്കൾ പറഞ്ഞിട്ടു നിശ്ചയിച്ചിഹ വന്നേൻ.

അത്രയല്ലിതു വൈകുണ്ഠത്തിന്നു സമമാമെ-
ന്നുത്തമരായ ജനം പ്രത്യേകം പറയുന്നു.
വിശ്രുതകീൎത്തിയായ പത്മനാഭന്റെ പദ-
ഭക്തികൾകൊണ്ടുവേണം മുക്തിയെവരുത്തുവാൻ.

പിന്നീട് പത്മനാഭസ്വാമിയുടെ ഒരു കേശാദിപാദവൎണ്ണന
കഴിഞ്ഞിട്ട്,

ഇത്തരംസ്യാനന്ദൂരേ തത്വമായിരിക്കുന്ന
ചിൽസ്വരൂപനെനന്നായ് വിശ്വസിച്ചിരിക്കിലോ
മുക്തിയെത്തരുമെന്നു വിശ്വസിച്ചുറക്കണം
മററിനിപ്പരലോകത്തെത്തുമേസുകൃതങ്ങൾ.
ഇത്തരം ചെയ്തീടുവാൻ മൎത്ത്യലോകത്തെന്നിയെ
താം. ചെററുമേകഴിവില്ലെന്നുത്തമഗുണനിധേ!
ഉണ്ടായിന്നു് പറയുന്നു.

ജീവിതം, മരണം, സന്മാർഗ്ഗം മുതലായവയെപ്പററിയുള്ള സ്വാഭിപ്രായം പ്രദർശിപ്പിക്കുന്നതു കാൺക:—

കർമ്മഭൂമിയിൽചെയ്തകർമ്മങ്ങൾക്കൊത്തപോലെ
നിർണ്ണയംപരലോകത്തെത്തുമേഭുജിക്കുന്നു.
ഇഹലോകത്തിൽകൊടുത്തീടിനവസ്തുവെല്ലാം
പരലോകങ്ങളിലൊന്നക്ഷയമായിവരും.

സൽപാത്രങ്ങളിൽ കൊടുത്തീടിനാൽവിശേഷിച്ചും
അക്ഷയഫലമെന്നു ദക്ഷിണർപറയുന്നു.
ചിപ്പിയിൽവീണമഴത്തുള്ളികളിഹസദാ
മൌക്തികമാകുന്നതു പാത്രത്തിൻഗുണമല്ലോ.

... ... ...

ദുഷ്കൃതങ്ങളിലുള്ളബുദ്ധിയെ ത്യജിക്കണം
സൽക്കർമ്മങ്ങളെ ചെയ്തു സതതം കാലങ്ങളെ
ഒക്കവെ കഴിപ്പാനായ് ബുദ്ധിയിലുറയ്ക്കണം
സൽക്കർമ്മങ്ങളാൽമുക്തി സിദ്ധമെന്നറിഞ്ഞാലും

... ... ... ...

... ... ... ...

പ്രാണനങ്ങൊരിക്കലും നാശമില്ലെന്നു നൂനം
അംബുവിലുണ്ടാകുന്ന ബുൽബുദംപോലെകായം
എന്നതങ്ങറിയണം മുന്നമെയകതാരിൽ
വസ്ത്രമങ്ങുടുത്തുടൻ പഴകിജ്ജീർണ്ണമായാൽ
മറെറാന്നുപകരുന്നപോലെതാനിഹഗാത്രം.
ജീവിതമത്രേ നല്ല കായത്തെരക്ഷിക്കുന്നു
ജീവനംപോയാൽകായം നാലുനാൾകിടക്കിലൊ-
രാവതുമില്ലകെട്ടു കേവലംമണ്ണായിട്ടും
താവകമനസ്സിലുമേവമെന്നറിയേണം.
വൃക്ഷവും മൃഗങ്ങളും പക്ഷിജ്ജാതികൾപിന്നെ

വിപ്രരും പൃത്ഥ്വീശന്മാരൊക്കെയുമൊരുപോലെ.
ദുഷ്കൃതസുകൃതങ്ങളൊത്തതുപോലെഭുവി
പ്രത്യഹം ജനിക്കയും തൽഫലംഭുജിക്കയും
ദേഹത്തിലുള്ള സുഖദുഃഖവുമൊരുപോലെ.
പ്രാണികളെന്നാകിലൊ സകലജന്തുക്കൾക്കും
പ്രാണവേദനകളും കാണണം തന്നെപ്പോലെ.

* * * *

ജനനമരണമാം ജലധിയതിൽവീണു
വലയായ്കതിനുള്ള കഴിവുകരുതുക,

* * * *

അജ്ഞരാം ജനങ്ങളോടൊത്തു നീ വസിക്കാതെ
പ്രാജ്ഞരായുള്ളോരോടു ചേർച്ചയുമുണ്ടാകണം

* * * *

ചഞ്ചലം ധനമെന്നു നെഞ്ചകത്തറിയേണം
പഞ്ചസായകശരമഞ്ചുമങ്ങനുദിനം
നെഞ്ചിടെത്തറച്ചഹോ ചഞ്ചലമിയവാതെ.

* * * *

മഞ്ജുളതരമായ മന്ദിരങ്ങളുമെല്ലാം
ഒന്നുമേവരാ മരണാന്തികെയൊരുവനും

ആധാരചക്രം, സ്വാധിഷ്ഠാനം, മണിപൂരകം, സുഷു മ്ന മുതലായവയെപ്പററി സവിസ്തരമായ ഒരു വർണ്ണനയുമുണ്ട്. അതിങ്ങനെ തുടങ്ങുന്നു:—

വാഞ്ഛിഭൂപതേ! ചൊല്ലാമിനിയും കേൾക്കനാകിൽ
നാല്പത്തെട്ടിരട്ടിച്ചോരംഗുലപ്രമാണമാം
നല്ലുടൽനടുവിലങ്ങുള്ളൊരാധാരചക്രം.

താഴെക്കാണുന്ന ഭാഗത്തിൽ നിന്നും അദ്ദേഹത്തിനു രാജ്യഭരണത്തിലുള്ള വൈദഗ്ധ്യം തെളിയുന്നുണ്ട്. അമാത്യ

നമുക്ക് വേണ്ട ഗുണങ്ങളെപ്പററി അദ്ദേഹം ഇപ്രകാരം പറയുന്നു:—

ഗുണശീലത നല്ല വണക്കമുണ്ടാകണം
വാഗ്മിയായിരുന്ന സാമർത്ഥ്യവുമുണ്ടാകണം
ക്ലേശമൊക്കെയും സഹിച്ചീടുവാനാളാകണം
തന്ദ്രിയെക്കളയണം മന്ത്രിയെന്നിരിക്കിലൊ
ഉത്സാഹംവേണം നല്ല സത്യവാദിയാകയും * * *
പ്രഭുത്വമുണ്ടായിട്ടങ്ങിരിക്കും മന്ത്രിവേണം
ധീമാനാകയും മനോധൈര്യവും ഗുണങ്ങളും ;
രാജാവിന്നിഹ നല്ല ബന്ധുവെസമ്പാദിക്കും
മൈത്രനായിരിക്കണം ദൂരദൃഷ്ടിയുംവേണം ;
സൌമ്യനായിരിക്കണം സ്വാമിഭക്തിയുംവേണം ;
രാജാവായതുതനിക്കീശ്വരനെന്നപോലെ
വ്യാജമെന്നിയെ മനതാരിങ്കലുറയ്ക്കണം ;

* * * *

സത്യവുംവേണം മനശ്ശുദ്ധിയും പല പല
വിദ്യയും പരാക്രമശക്തിയും വിവേകവും ;
വിസ്തൃതമായിട്ടുന്ന ഭൂമിയെ രക്ഷിപ്പാനായ്
ബുദ്ധിശക്തികൾ നന്നായൊത്തുവന്നിരിക്കണം ;

* * * *

നാനാഭാഷയും നാനാലിപിയുമറിയേണം ;
ഉത്തമന്മാരായുള്ള സത്തുക്കൾ കൊണ്ടാടുന്ന
കീൎത്തിസമ്പാദിക്കണം പാൎത്ഥിവനായിക്കൊണ്ടും ;
രാജാവിന്നിഹനല്ല ഗുണങ്ങളില്ലായ്കിലും
ധീമാനാകുന്ന രാജപുരുഷൻമറച്ചഥ
സൽഗുണമാരോപിച്ചിട്ടെപ്പൊഴുമിരിക്കണം ;
അക്ഷരംപോലുമറിയുന്നതില്ലെന്നാകിലും
ശാസ്ത്രങ്ങൾ രാജാവെന്ന് വാൎത്തകൾ നടത്തേണം ;

രാജധാനിയിൽചെന്നു് രാജാവുംതാനുമായി-
ട്ടേകാന്തേവസിക്കുമ്പോൾ പൃഥ്വീശനുണ്ടായുള്ള
ദുർഗ്രഹം കളവാനായ് ശാസിച്ചു പറഞ്ഞീടാം ;
മന്ത്രിയും രാജാവുമങ്ങെന്നിയെ പരനൊരു
മർത്ത്യനുണ്ടെന്നാകിലോ ചൊല്ലരുതൊരിക്കലും ;
അത്രയല്ലെടോ! കേളിസുഖങ്ങളുണ്ടാകിലും
ആപ്തനാകുന്നമന്ത്രി ചൊല്ലരുതൊരിക്കലും
ദോഷങ്ങൾ രാജാവിനു വ്യാപരിച്ചീടുന്നോരു
ദൂരവേയകററണം ... ... ... ... ...

* * * * *

ഇത്യാദി.

**വാല്മീകിരാമായണം**:—ഇതു് കേരളവർമ്മരാജാവിന്റെ കൃതികളിൽവച്ചു് അതിപ്രധാനവും വിശിഷ്ടതമവുമാകുന്ന 'സംസ്കൃത ഗ്രന്ഥങ്ങളുടെ കൂടസ്ഥ'മെന്നും ആദികാവ്യമെന്നും പ്രസിദ്ധവും 'ശ്രീവാല്മീകിമഹർഷിയുടെ അപ്രതിമപ്രതിഭാവിലാസ'ത്താൽ മഹനീയവുമായ വാല്മീകിരാമായണത്തെ മലയാളത്തിൽ പരിഭാഷപ്പെടുത്തുവാൻ നമ്മുടെ രാജകവിയെ പ്രേരിപ്പിച്ചതു മാതൃഭാഷയിലുള്ള ഗ്രന്ഥദൌർല്ലഭ്യം പരിഹരിക്കണമെന്നുള്ള ഭാഷാഭിമാനിയുടെ സ്തുത്യർഹമായതാൽപര്യമൊ, ആ ഉത്തമ ഗ്രന്ഥത്തിലടങ്ങിയിരിക്കുന്ന രസങ്ങളും ആശയാദികളും സംസ്കൃതഭാഷാഭിജ്ഞന്മാരല്ലാത്ത മലയാളികൾകൂടി ഗ്രഹിച്ചു് ആസ്വദിച്ചുകൊള്ളട്ടെ എന്നുള്ള മഹാമനസ്കന്റെ കാരുണ്യപൂർവമായ വിചാരമൊ, അയിരിക്കട്ടെ. ഏതായാലും കൈരളിയ്ക്കു അതിമനോഹരവും സരസവും തത്വപ്രചുരവും ധൈര്യവീര്യസന്ദായകവുമായ ഒരു അമൂല്യഗ്രന്ഥം ഈ മഹാകവിയുടെ തൂലികയിൽനിന്നും സംസിദ്ധമായി എന്നുള്ളതു് നിസ്തർക്കമാണ്.

കേരളവർമ്മരാമായണം വാല്മീകിരാമായണത്തിൻെറ പ്രതിപദമോ, പ്രതിശ്ലോകമോ, വൃത്താനുവൃത്തമോ ആയ ഒരു തർജ്ജിമ അല്ല. മൂലഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുള്ള വിഷയങ്ങൾ ഒന്നും വിട്ടുപോകരുതെന്നും മലയാളികൾക്കു വായിച്ചാൽ മനസ്സിലാകത്തക്ക ലളിതഭാഷയിലായിരിക്കണമെന്നും മാത്രമെ അദ്ദേഹത്തിനു നിഷ്കർഷയുണ്ടായിരുന്നുള്ളു എന്നാണു് തോന്നുന്നതു്. ആധുനിക മലയാളത്തിൻെറ പിതാവായ തുഞ്ചത്തെഴുത്തച്ഛൻ അദ്ധ്യാത്മരാമായണ തർജ്ജിമയിൽ അനുകരിച്ചതുപോലെ, ഇദ്ദേഹവും ചുരുക്കേണ്ടിടത്തു ചുരുക്കിയും കൂട്ടേണ്ടിടത്തു കൂട്ടിയും വിവരിക്കേണ്ടിടത്തു വിവരിച്ചും ഉപേക്ഷിക്കേണ്ടതുപേക്ഷിച്ചുമാണ് വാല്മീകിരാമായണംഭാഷാന്തരം ചെയ്തിട്ടുള്ളതെന്നു കേരളവർമ്മരാമായണംമൂലകാവ്യമായി ഒത്തുനോക്കിയാൽ പ്രത്യക്ഷപ്പെടുന്നതാണ്. മലയാളഭാഷയ്ക്കു സവിശേഷംയോജിക്കുന്നതും മലയാളികൾക്കു സർവ്വത്ര രുചിക്കുന്നതും സംസ്കൃതവൃത്തങ്ങളേക്കാൾ ദ്രാവിഡവൃത്തങ്ങളാണെന്നു സ്വാനുഭവംകൊണ്ടു് ഗ്രഹിച്ചിരുന്ന കേരളവർമ്മരാജാവു് അദ്ദേഹത്തിൻെറ രാമായണതർജ്ജിമയ്ക്കു ഹൃദ്യമായ കിളിപ്പാട്ടുരീതിതന്നെ അവലംബിച്ചതിൽ അത്ഭുതപ്പെടുവാനില്ലല്ലോ.

ഭാഷാന്തരീകരണത്തിൻെറ മാതൃക കാണിക്കാനും ഈ കവിയുടെ കവിതാചാതുര്യം പ്രത്യക്ഷപ്പെടുത്തുവാനും മാത്രമായി രണ്ടുഭാഗങ്ങൾ ഉദ്ധരിക്കാം---

“ഊനഷോഡശവർഷോ മേ രാമോരാജീവലോചനഃ
നയുദ്ധയോഗ്യതാമസ്യ പശ്യാമി സഹ രാക്ഷസൈഃ”

എന്നു ദശരഥമഹാരാജാവു വിശ്വാമിത്രനോടു പറയുന്ന ഭാഗത്തെ ഇദ്ദേഹം ഇങ്ങനെയാണു് തർജ്ജിമചെയ്തിരിക്കുന്നതു്:—

"അല്ലിത്താർനയനനാ മെന്നുണ്ണിക്കിപ്പോർംതിക-
ഞ്ഞില്ലിഹപതിനാറുവയസ്സുപോലും പാൎത്താൽ
അല്ലയോകുമാരനെയെ ങ്ങിനെതരേണ്ടുഞാൻ?
കല്യതയുദ്ധത്തിങ്കലുണ്ടായീലവനിന്നും."

വാല്മീകിരാമായണം അയോദ്ധ്യാകാണ്ഡത്തിൽ ൪൧-ാംസർഗ്ഗം ൯-ാം ശ്ലോകമായ

"രാമംദശരഥംവിദ്ധി മാംവിദ്ധിജനകാത്മജാം
അയോദ്ധ്യാമടവീംവിദ്ധി ഗച്ഛതാതയഥാസുഖം."

എന്നു സുമിത്ര ലക്ഷ്മണനോടു പറയുന്നഭാഗത്തെ കവി എ പ്രകാരം ഭാഷാന്തരം ചെയ്തിരിക്കുന്നു എന്നു നോക്കുക:—

"രഘുപതിരാമൻദശരഥനെന്നും
ജനകജ്ഞാതന്നെജനനിഞാനെന്നും
അയോദ്ധ്യാപട്ടണമടവിയെന്നതും;
ഗരുഡവാഹനൻതനയനെന്നതും
പരിചുള്ളസീതാരമാദേവിയെന്നും
അരണ്യംവൈകുണ്ഠമിതെന്നതുംപിന്നെ;
മരിക്കുംഭൂപതിസുതവിരഹത്താൽ
പിറന്നേടത്തുഞാൻഗമിക്കുമെന്നതും
അരണ്യമായീടുമയോദ്ധ്യയെന്നതും;
മനസ്സിൽനന്നായിനിനച്ചുകൊണ്ടുനീ
മനംകുലുങ്ങാതെമകനേപോയാലും."

മൂലശ്ലോകത്തെ മൂന്നൎത്ഥത്തിൽ പരിഭാഷപ്പെടുത്തിയിരിക്കുന്നുവെന്നു ഇതിൽനിന്നും പ്രത്യക്ഷമാണല്ലോ.

ഈ തർജ്ജിമയിൽനിന്നും കവിയ്ക്കു പ്രാസദീക്ഷയില്ലെന്നു വ്യക്തമാകുന്നുണ്ടു്. അൎത്ഥത്തെ ഉപേക്ഷിച്ചും പ്രാസം പ്രയോഗിക്കണമെന്ന നിർബ്ബന്ധമില്ലെന്നല്ലാതെ, വേണമെ

ങ്കിൽ പ്രാസത്തിനു അദ്ദേഹത്തിനശേഷം പ്രയാസമില്ലായിരുന്നു എന്നു തെളിയിക്കാൻ ബാലകാണ്ഡത്തിൻെറ അടിയിൽ കാണുന്ന ഈ ഭാഗം മതിയാകുന്നതാണു്:—

അഞ്ചിതകൃതികോലും വഞ്ചിഭൂവാസികളാൽ
സഞ്ചിതപുണ്യപൂരം സഞ്ചിതജലരാശൌ
അഞ്ചിതോരഗപതി മഞ്ചശായിയാംദേവൻ
പഞ്ചബാണാരിവന്ദ്യൻ പഞ്ചഭൂതാധിവാസൻ
പഞ്ചകദചയശീർഷ പഞ്ചജനാശീഗണ-
പഞ്ചതകൊട്ടത്തവൻ പഞ്ചജനാസുരാരി
അഞ്ചുവിഷയങ്ങളി ലഞ്ചാതെനടകൊള്ളും
പഞ്ചേന്ദ്രിയങ്ങളേയും നെഞ്ചകത്തുറപ്പിച്ചു
കിഞ്ചനനേരംപോലു മഞ്ചിക്കുംജനങ്ങൾക്കു
വാഞ്ഛിതപൂരമെല്ലാം മിഞ്ചുമാർകൊടുപ്പവൻ
ചഞ്ചലമായുള്ളോരോ വിഷയാദികളേയും
നെഞ്ചകംതന്നിൽവൃഥാ ചിന്തിച്ചുണ്ടുഴലാതെ
ചഞ്ചലാക്ഷിമാരുടെ പുഞ്ചിരിവിലാസവും
വഞ്ചനമയമായ കൊഞ്ചലോടാലാപവും
പഞ്ചസായകശാസ്ത്രം മിഞ്ചിയുംപഠിക്കുന്ന
ചഞ്ചലാപാംഗങ്ങടെ മഞ്ജുളഭാവാദിയും

*  *  *  *

അഞ്ജനാഞ്ചിതമായ കഞ്ജനനേത്രങ്ങളും
മഞ്ചാടിനിറംകൊള്ളും ചെഞ്ചോരിവായ്മലരും
തേഞ്ചാട്ടമരവിന്ദം ചാഞ്ചാട്ടംവദനവും
പഞ്ചമിപ്പൂഞ്ചന്ദ്രനെവഞ്ചിക്കുംനിടിലവും
ചഞ്ചളീകങ്ങൾപോലെ ചഞ്ചാത്താരളകവും
അഞ്ചൽകാർനിറംകൊള്ളും കുഞ്ചിതകേശങ്ങളിൽ
കിഞ്ചനകാണുമാറു ബന്ധിച്ചകുസുമവും

*  *  *  *

പൂഞ്ചേലയുടെമീതെ കാഞ്ചികൾബന്ധിച്ചതും
അഞ്ചമ്പൻമണിപീഠം കൊഞ്ചുന്നജഘനവും

*   *   *   *

പൊഞ്ചിലമ്പണിന്നല്ല മിഞ്ചുകക്കണയാഴി
ചെഞ്ചമ്മേയണിയുന്ന സുന്ദരിമാരെക്കണ്ടു
കിഞ്ചനനേരംപോലും നെഞ്ചകംതളരാതെ-
ചഞ്ചലധനധാന്യ കാഞ്ചനവിഭൂഷണം
മഞ്ചവുമുപധാനം വഞ്ചീടുംപട്ടുമെത്ത
മഞ്ജുളതരമായ മന്ദിരമെന്നുമേവം
തഞ്ചുകകൊണ്ടുമനം കഞ്ചിതമാകയാലെ
പഞ്ചവായുക്കൾകൊണ്ടു വഞ്ചനവരുത്തിയും
ചഞ്ചലംവെടിഞ്ഞുഞാ നഞ്ജസാവിഷയങ്ങൾ
നഞ്ചെന്നുകണ്ടുസദാ ചെഞ്ചമ്മേമാനമോടും
തഞ്ചരണാബ്ജസേവാ സഞ്ചരിക്കുന്നേനിതാ.

*   *   *

പുരളീജനപദ പുരളീഭുവി കളി-
ച്ചുരുളീടിനശിവൻ കരളിലിരുന്നെന്റെ
തരളീകൃതമായ മതിയെയ്യതിതരാം
സരളീകരിക്കേണം ചരിതമിതുചൊൽവാൻ.

അദ്ധ്യാത്മരാമായണംപോലെ വാല്മീകി രാമായണവും ഏഴുകാണ്ഡമായി ഭാഗിച്ചിരിക്കുന്നു. അതിൽ രണ്ടാമത്തെ കാണ്ഡമായ അയോദ്ധ്യാകാണ്ഡത്തിലാണു് വിചരിന്നാഭിഷേകമെന്ന ഭാഗം അടങ്ങിയിരിക്കുന്നതു്. ശ്രീരാമചന്ദ്രൻ സീതാവിവാഹംകഴിഞ്ഞു രാജധാനിയിൽ "എത്രയും സുഖിച്ചിതി വിസ്മയമാകുംവണ്ണം" എന്ന പ്രസ്താവനയോടുകൂടി ബാലകാണ്ഡം അവസാനിക്കുന്നു. അയോദ്ധ്യാകാണ്ഡത്തിന്റെ ആരംഭത്തിൽ ശ്രീരാമന്റെ ഗുണഗണങ്ങളെ കവി സവിശേ

ഷം വൎണ്ണിക്കുന്നു. "ഗുണജ്യേഷ്ഠനായ സുതജ്യേഷ്ഠൻതന്നെ ഇളയരാജാവായഭിഷേകം ചെയ്യാൻ" വൃദ്ധനായ ദശരഥമഹാരാജാവു താല്പൎയ്യപ്പെടുന്നു. ഈ സംഗതിയെപ്പറ്റി പ്രജകളുടെ അഭിപ്രായമറിവാനായി അദ്ദേഹം ഒരു ആലോചനാസഭ വിളിച്ചുകൂട്ടുന്നു. തന്റെ ഉദ്ദേശത്തെ മഹാരാജാവു് സഭയിൽ പ്രസ്താവിച്ചിട്ടു സാമാജികന്മാരുടെ നിഷ്പക്ഷമായ അഭിപ്രായം ആവശ്യപ്പെടുന്നു. അതുകേട്ടു "പൌരജനപദേശന്മാർ പുരാതനരായ ധരാസുരന്മാരും തിരിഞ്ഞു മന്ത്രശാലയിലിരുന്നവർ നിരൂപിച്ചശേഷം" "അഭിരാമനായ തവസുതൻ രാമനഭിഷേകം വേണമിതെന്നെല്ലാൎക്കും" ഏകകണ്ഠമായ അഭിപ്രായമാണെന്നു തിരുമനസ്സറിയിച്ചു. ദശരഥൻ ഇതുകേട്ടു് "മനസ്സിലാനന്ദമധികമുണ്ടായി"യെങ്കിലും "മറച്ചു ചൊല്ലിനാൻമനസ്സറിവാനായി" "അനേകകാലമായി രാജ്യം പരിപാലിച്ചു വരുന്ന ഞാൻ എന്തപരാധം പ്രവൎത്തിച്ചിട്ടാണു് "നൃപനായിന്നു ഞാനിരിക്കവേയെന്തുനൃപാന്തരാന്വേഷം ഭവാന്മാൎക്കുണ്ടായി" എന്നു ചോദ്യംചെയ്യുന്നു. ഇതിനു മന്ത്രിസഭാംഗങ്ങൾ കാൎയ്യകാരണസഹിതം തൃപ്തികരമായ മറുപടി പറയുന്നു. മഹാരാജാവു് സന്തുഷ്ടനായി രാമചന്ദ്രനെ യുവരാജാവായി അഭിഷേകം ചെയ്യുന്നതിനുവേണ്ട ഏൎപ്പാടുകൾ ഝടുതിയിൽ ചെയ്യാൻവസിഷ്ഠാദി പുരോഹിതരോടും സുമന്ത്രർ മുതലായ മന്ത്രിമാരോടും ആജ്ഞാപിക്കുന്നു. അഭിഷേക സന്നാഹങ്ങൾ കണ്ടു അസൂയാകലുഷിതയായ മന്ഥരാ കൈകേയിയെപ്പറഞ്ഞിളക്കി അഭിഷേകത്തിനു വിഘ്നംവരുത്തുകയും ഇളയരാജാവാകാൻ തയ്യാറായ ശ്രീരാമൻ സീതയോടും ലക്ഷ്മണനോടുംകൂടി 14 സംവത്സരത്തേക്കു വനവാസത്തിനായിട്ടു പോകയും ചെയ്യുന്നു. ഇങ്ങിനെ വിച്ഛിന്നാഭിഷേകഘട്ടം അവസാനിക്കുന്നു.

ഇതുപോലെ വാല്മീകിരാമായണത്തിൽ ഓരോഘട്ടവും അതിരമണീയവും ഹൃദ്യവുമായിരിക്കുന്നു.

ഈ കൃതികൾ എല്ലാം അദ്ദേഹത്തിൻെറ അസാധാരണപാണ്ഡിത്യത്തേയും നിരീക്ഷണശക്തിയേയും തെളിയിക്കുന്നുണ്ടു്. മററനേകം കവികളുടെ കൃതികൾകൊണ്ടു് സാധിക്കാത്തതായ ഒരു വലിയ സംഗതി ഇവയിൽനിന്നു നമുക്കു ലഭിക്കുന്നു. കേരളവമ്മരാജാവിൻെറ കൃതികളായി നമുക്കു വളരെ കുറച്ചു ഗ്രന്ഥം മാത്രമേ ലഭിച്ചിട്ടുള്ളു. എന്നാൽ അവയിൽ ഓരോന്നും ആ കവിയുടെ ഓരോ പ്രധാനഗുണങ്ങളെ സമഷ്ടിയായി പ്രദശിപ്പിക്കുന്നുണ്ടു്. അങ്ങനെ ആ ഗ്രന്ഥങ്ങൾ പാരായണംചെയ്തു തീരുമ്പോൾ, കത്താവിൻെറ ജീവിതത്തെ പോഷിപ്പിച്ചുകൊണ്ടും, നിയന്ത്രിച്ചുകൊണ്ടും ഇരുന്നതായ സകല വിചാരവികാരങ്ങളും, ആശയങ്ങളും, ആശകളും ആ കവിക്കു് ലോകജീവിതത്തേയും അനന്തരഘട്ടത്തേയും പററിയുള്ള അഭിപ്രായവും എല്ലാം നമുക്കു മനസ്സിലാകുന്നു. ആദികേശവസ്തോത്രം അദ്ദേഹത്തിനെ ഒരുത്തമയോധാവായും, രാമായണം ഒരു കാവ്യരസികനും പുരാണപ്രിയനും ആയും, വൈരാഗ്യചന്ദ്രോദയം അതിഗംഭീരനായ ഒരു തത്വോപദേഷ്ടാവായും കാണിക്കുന്നു. ഇങ്ങനെ ഐഹികവും പാരത്രികവുമായ രണ്ടു് ജീവിതത്തിലും ഒരുപോലെ കമ്മശ്രേഷ്ഠതകൊണ്ടും, ഗാഢചിന്താശക്തികൊണ്ടും വിജയംനേടിയിട്ടുള്ള ഒരു മഹാപുരുഷൻ ഏതു സമുദായത്തിൻെറയും വീരാത്മാവായി സവ്വകാലത്തും സവ്വരാലും ആരാധ്യൻതന്നെയാണെന്നുള്ളതിന് സംശയമില്ല.

# വിചരിന്നാഭിഷേകം.

---

ദശരഥസുതഗുണഗണങ്ങളെ
ദശശതമുഖഫണിതാൻ ചൊൽകിലും
ദശദശമുഖപുരോഹിതൻ താനും
ദശകോടിവർഷം മതിയല്ല ചൊൽവാൻ.
അപകാരം പലതൊരുവൻ ചെയ്താലും
കൃപമുഴുക്കയാലുടൻ മറന്നീടും
ഉപകാരമൊന്നും കുറഞ്ഞൊന്നു ചെയ്താ-
ലപസ്മരിക്കയില്ലൊരിക്കലുമതു.
വിശദവിജ്ഞന്മാർ പഴമയുള്ളവർ
നിശിതമാം തത്വമറിഞ്ഞവർകളും
ഭൃശമവരോടു കഥിച്ചിരുന്നീടും
വശമായ ശാസ്ത്രം പഴകുംനേരത്തു
കടുത്ത വാക്യങ്ങൾ പറകിലും പരൻ
കടുത്തൊരുത്തരം പറകയുമില്ല.
പടുതമേററവും പലതിലുമുണ്ടു
പടുഞാനെന്നഹംമതിയില്ലതാനും.
ബലം നിരവധി തനിക്കുണ്ടെങ്കിലും
ബലവാൻ ഞാനെന്ന മദമില്ല ചെററും
പതുക്കെ വല്ലതും വചിക്കുമല്ലാതെ
അതിക്രൂരമായിട്ടൊരിക്കലുമില്ല.
മതി കുളുർക്കും തദ്വചനങ്ങൾ കേട്ടാൽ
മതിമാനേവർക്കും പ്രിയം തന്നെ ചൊല്ലു.
അസത്യമില്ലവനൊരിക്കലും തന്നെ
അസൽസംസർഗ്ഗവുമൊരിക്കലുമില്ല,
അനുരാഗമുണ്ടു പ്രജകൾക്കുമേററ-
മനുരഞ്ജിപ്പിക്കും പ്രജകളെ നന്നായ്,

അനുക്രോശമുണ്ടു മഹൽക്രോധമില്ല
അനവരതമേററം ദ്വിജപ്രവരരിൽ
യോദ്ധീന്ദ്രന്മാരിൽ  ജയമിന്ദ്രിയേഷു
ഭയമകൃത്യത്തിൽനിയതികൃത്യേഷു
ശരണ്യനെത്രയും ശരണാഗതന്നു
പരമപുണ്യരെ പരിപാലിച്ചീടും.
പരിചിൽദുഷ്ടരെപരിഭവിച്ചിടും
വരുന്നപുണ്യമേ വരുംനമുക്കെന്നു
കരളിൽനിശ്ചയം പരമായിട്ടുണ്ടു.
വിരുദ്ധവാക്യരിൽവിരക്തനത്യന്തം
മരുല്പതിഗുരുമറുത്തുചൊൽകിലു-
മുരെക്കമുത്തരമതിന്നുമേൽക്കുമേൽ
അരോഗഗാത്രനാമരുണതാരുണ്യൻ
ചരിതലക്ഷണ പരിതനേററവും.
ഒരിക്കൽകാണുമ്പോൾ പുരുഷസാരത്തെ
പരിച്ഛേദിച്ചീടും പരമജ്ഞൻസാധു
വരഗുണങ്ങൾതാൻശരീരിയാകയോ?
പുരജനപദ പരികുലത്തിന്നു
പുറത്തുമേവുന്നൊരസുക്കൾതന്നെയൊ
ഗുണങ്ങൾ കണ്ടാലുംപ്രജകൾ തങ്ങടെ
ഇണക്കംകണ്ടാലുമിവണ്ണംതോന്നീടും.
വിഹിതമാംവണ്ണം സകലവിദ്യയും
മഹൽബ്രഹ്മചര്യം ചരിച്ചു സാധിച്ചു
പുനസ്സതനായികൃതവിവാഹനായ്.
മറകൾസാംഗമായ്മറക്കാതെയോതി
മറകൾതന്നുടെ മറപൊരുളെല്ലാം
രഹസ്യമായ്നന്നായ്ഗ്രഹിച്ചിരിക്കുന്നു.
പറഞ്ഞാൽവല്ലതുംഗ്രഹിക്കുംവേഗത്തിൽ
മറക്കയില്ലതാനൊരുനാളുംപിന്നെ
വ്യവഹാരത്തിങ്കലധർമ്മമെന്നിയെ

പ്രവൎത്തിപ്പിച്ചീടുമവൻ ധൎമ്മംതന്നെ.
വിനയസമ്പന്നൻ സുനയമന്ത്രങ്ങൾ
മറച്ചുചെയ്തീടുംപുറത്തുപോകാതെ.
വിവൃതഭാവനല്ലൊരിക്കലുമവൻ
വികൃതിയുമില്ല സുഖദുഃഖാദിയിൽ.
മഹാമതികളാം സഹായങ്ങളുണ്ടു
മഹാസ്ത്രങ്ങൾകൊണ്ടു മഹാൻ പിതാവേക്കാൾ.
കുപിതനായാലും മുദിതനായാലും
ഫലമുടൻതന്നെ ഫലിപ്പിക്കുമവൻ.
വരുത്തേണ്ടുന്നേരം വരുത്തുമൎത്ഥവും
അഴിക്കേണ്ടുന്നേരമഴിക്കയും ചെയ്യും.
ഗുരുദ്വിജാദിയിലൊരുഭക്തിനന്നാ-
യൊരിക്കലുമതിനിളക്കവുമില്ല.
ഉറപ്പുണ്ടുബുദ്ധിയ്ക്കുസൽഗ്രഹമില്ല
വെറുത്തവാക്കുകളൊരിക്കലുമില്ല.
പരന്മാരുടെദോഷമറിയുന്നപോലെ
പരനിജദോഷമറിഞ്ഞകററീടും.
മുഖത്തുനോക്കുമ്പോൾ പരന്മാരുടെഭാവ-
മഖിലവുമറിവതിന്നു കോവിദൻ.
പലേടത്തുനിന്നു ഗുണമുള്ളപേരെ
പലതരത്തിലും വരുത്തിനന്നായി
സ്വവശരാക്കീടുമവശരെങ്കിലു-
മതിന്നുപായങ്ങൾ പലതരമുണ്ടു്.
ധനംന്യായത്തോടെ വരുത്തുവാൻപണി
വരുത്തിയാലതുമിരുത്തുവാൻപണി
ഇരുത്തിയാലതു പെരുക്കുവാൻപണി
പെരുക്കിയാൽ പാത്രസമൎപ്പണംപണി.
ഇതൊക്കെയും രാമനിതമായിട്ടുണ്ടു-
മിതേതരമായമതിഗുണംകൊണ്ടും
ചിഴയ്ക്കുതക്കതു ദമനമേവക്കും?

-മൊഴിക്കതെക്കത്രു വ്യവഹാരഗതി.
പണം പലതരം വരുത്തീടുമവൻ
ഗ്ഗുണക്കേടെന്നതു വരികയുമില്ല.
വരവിൽനാലൊന്നോ വരവിൽമുക്കാലോ
വരവിൽപാതിയോ ചിലവത്രെ ചെയ്‌വൂ.
സകലശാസ്ത്രവും വരുമതിന്നൎത്ഥം
സരഹസ്യമായി ഗ്രഹിച്ചിരിക്കുന്നു.
നടവിടഗാനവചനശാസ്ത്രവും
പഠിച്ചിരിക്കുന്നു പലതരമേററം.
അതാതു താരതമ്യവുമറിവതി-
ന്നതാതിലെപ്പരിചയം കൊണ്ടേവരൂ.
പലവിദ്യകൊണ്ടു പലരുംവന്നീടും
ഫലമതുകൊണ്ടങ്ങറികിലെയുള്ളു.
ക്ഷിതീശനാകുമ്പോളിതൊക്കെവേണ്ടിട്ടു-
മതുകൊണ്ടല്ലാതെയനരാഗമല്ല
ധനകാമനാശം വരുന്നധൎമ്മവും
ധനധൎമ്മനാശം വരുന്നകാമവും
ഫതധൎമ്മകാമധനത്തേയുംപിന്നെ
ധരിക്കയില്ലവനലസനുമല്ല.
കുതിരയേററത്തിലതിചതുരനാം
ഫഗജാദിയിലതുപോലെതന്നെ
സ്വഭാവദുഷ്ടമാംഗജതുരഗത്തെ
സ്വഭാവമാക്കുവാൻ പ്രഭാവമുള്ളവൻ.
പെരുംതേരാളികൾക്കഭിമതനേററം
പെരുവില്ലാളിയിൽ പെരുമയുള്ളവൻ.
കടുംപകയാളികട്ടതായെയ്യയാ-
ലുടഞ്ഞാവൻപട തിരിഞ്ഞുമണ്ടുമ്പോൾ
എടുത്തുവെച്ചാകിൽ മടക്കിവാങ്ങാതെ
അടുത്തുപോർചെയ്യും നടുക്കമെന്നിയെ
ചിതറിപ്പോയതങ്ങൊരുമിച്ചുകൂട്ടി

തളൎന്നസേനയെ പറഞ്ഞവരസരി-
ച്ചൊരുമ്പാട്ടുണ്ടാക്കിക്കൊടുത്തു ധൈൎയ്യവും.
കറുത്തഭാവമോടെതൃത്താൽ താൻതന്നെ
മൃത്യുന്നുപോർചെയ്തുജയംവരുത്തീടും.
സുരാസുരന്മാരുമൊരുമിച്ചുവന്നു
പരിഭവിച്ചാലും ഭയമവനില്ല.
ഒരുത്തരെക്കുറിച്ചവമാനമില്ല
ഒരുത്തരെക്കുറിച്ചസൂയയുമില്ല.
പരാക്രമംകൊണ്ടു ശതക്രതുതുല്യൻ
വരനയംകൊണ്ടു ബൃഹസ്പതിതുല്യൻ
ക്ഷമാഗുണംകൊണ്ടു ക്ഷമാസദൃശനാം
ക്ഷമയല്ലൊവേണ്ടു ബലമുണ്ടാകിലും.
ഗുണങ്ങളിങ്ങിനെ സഹജങ്ങളായി
പലതുണ്ടുമുന്നം പറഞ്ഞതല്ലാതെ.
ഇവണ്ണമുള്ളോരുസുതനെമന്നവ-
നിളമയാക്കുവാൻ മനംമുഴുത്തിതു.
ഇതര സംവാദമറിവതിന്നായി
ട്ടിതമോടുമന്ത്രിപ്രവരന്മാരേയും
പുരാതനരായ ധരാസുരരേയും
പുരജനപദപരികുലത്തേയും
ഭരതമാതുലനെയും ജനകനാം
നരപതിയെയുമൊഴിച്ചുമററുള്ള
നരപന്മാരേയും വരുത്തിയിട്ടുടൻ
ബഹുമാനിച്ചൊരു വചനം ചൊല്ലിനാൻ.
ബഹുപ്രദനായ നൃപപ്രവരനും:—
"മനുകുലജാതമഹീശരൊക്കവെ
അഹിതയായൊരു ജരവരുന്നേരം
മഹിതനായുള്ള സുതങ്കലെല്ലാരും
മഹീഭാരമാക്കിപ്പരിശ്രമിച്ചീട്ടു-
മറിഞ്ഞതല്ലൊനിങ്ങളിരിക്കുന്നിതെല്ലാ-

മതിന്നുതന്നെ ഞാൻ ത്വരിക്കുന്നിങ്ങനെ.
ചിരകാലം ഞാനും പരിപാലിച്ചിത-
ങ്ങരുതാതെയായിജ്ജരയും പ്രാപിച്ചു.
അറുപതായിരം വരിഷമൊക്കയും
ധരാപരിത്രാണം പരിചോടെ ചെയ്തേൻ.
ഗുണജ്യേഷ്ഠനായ സുതജ്യേഷ്ഠൻതന്നെ
ഇളയരാജാവായഭിഷേകം ചെയ്വാൻ
എളിയമോഹമല്ലിനിക്കിന്നിങ്ങൾക്ക-
മനുവാദമെങ്കിലവ്വണ്ണം ചെയ്തീടാം.
പ്രഭുക്കളാകിലുമിതൊന്നു ചെയ്യുമ്പോൾ
പലർക്കു ചേരുമെന്നിരിക്കിലെയാവു.
ഒരുത്തനെക്കുറിച്ചതിസ്നേഹമായാ-
ലവൻെറദോഷങ്ങളറിയാതെപോകും.
സുതനില്ലാഞ്ഞിട്ടിങ്ങധികം പീഡിച്ചി-
ട്ടിവർകളുണ്ടായിതതുകൊണ്ടും പിന്നെ
ഇവരുടെദോഷം തിരിയാ കേവല-
മിനിക്കതുകൊണ്ടും സുതസ്നേഹംകൊണ്ടും
ഇതു നിങ്ങൾ വേറെ വിചാരിച്ചു നന്നായ്
ഗുണമിതിലേതെന്നറിഞ്ഞു ചൊല്ലുക.
ഹിതാഹിതം തന്നെ വിചാരിക്കേവേണ്ടു
പ്രിയാപ്രിയങ്ങളെ വിചാരിച്ചീടാതെ."
അതുകേട്ടു പൌരജനപദേശന്മാർ
പുരാതനരായ ധരാസുരന്മാരും
തിരിഞ്ഞു മന്ത്രശാലയിലിരുന്നവർ
നിരൂപിച്ചുവന്നിങ്ങറിയിച്ചാരേവം:—
"ജയ ജയ ദിനകരകുലമണേ
ജയ ജയ നയജലാംബുധെ ദേവ
രതിപതിയോടു ശരിപൊരുന്ന നിൻ-
തിരുവടിക്കൊന്നങ്ങുണർത്തുന്നു ദേവ.
അരുളിച്ചെയ്തൊരു തിരുവചനങ്ങൾ

പെരികെഞങ്ങൾക്കു തെളിഞ്ഞുമന്നവ?
ചിരകാലമുണ്ടു മനസ്സിങ്കലതി!
പുരവാസികൾക്കു പെരുകിയമോഹം
അഭിരാമനായ തവസുതൻരാമ-
ന്നഭിഷേകംവേണമിതെന്നെല്ലാവൎക്കും.
വെളുത്ത ഛത്രവും പിടിപ്പിച്ചുരാമൻ
മദിച്ചോരാനതൻ കഴുത്തിലേറിയ-
ങ്ങിതത്തിൽചാമരമിരുപാടുംവീശി-
ച്ചിരുന്നുകാണ്മാനായ്ക്കൊതിക്കുന്നു ഞങ്ങൾ.
ഇതിന്നൊരന്തമൊരുത്തൎക്കുമില്ലെ-"
ന്നുരചെയ്തപ്പോഴെ ദശരഥനൃപൻ
മനസ്സിലാനന്ദമധികമുണ്ടായി
മറച്ചുചൊല്ലിനാൻ മനസ്സറിവാനായ്:—
"പലകാലംപാലിച്ചിരിക്കുമെന്നോടു
പ്രജകളെ നിങ്ങൾപറഞ്ഞതുനന്നു.
അനുരാഗമെന്നോടൊരുത്തൎക്കുമില്ലെ-
ന്നറിവാനായതുമിനിക്കിപ്പോഴല്ലോ.
പറവിൻ ഞാനെന്തൊരപരാധംചെയ്തു?
കുറവെന്തുകണ്ടു നമുക്കിപ്പോളെന്നു.
നൃപനായിന്നുഞാനിരിക്കവെയെന്തു
നൃപാന്തരാന്വേഷം ഭവാന്മാൎക്കുണ്ടായി?"
അതുകേട്ടനേരമവൎകളും നന്നാ-
യടിവണങ്ങിയങ്ങറിയിച്ചാരേവം.—
"ഇതുകൊണ്ടുതവ തിരുമനസ്സിങ്ക-
ലൊരുശങ്കയുണ്ടാകരുതു മന്നവ,
തിരുമനസ്സിലെ ഗുണംപോരാഞ്ഞിട്ടും
പരിത്രാണേ ഭവാൻമതിയല്ലാഞ്ഞിട്ടും
പറകയല്ലിതു തവതനൂജൻറെ
പരഗുണംകണ്ടങ്ങറിയിച്ചു ഞങ്ങൾ.
ഗുണങ്ങൾരാമങ്കൽ ധ്രുവങ്ങൾഭൂപതേ

മിതഭാഷീനല്ലദൃഢഭക്തിയുള്ളോൻ
അതിശൂരൻരാമൻ കൃതജ്ഞൻരാഘവൻ
ഗുണശീലൻ ദീനദയാപരനല്ലൊ.
സകലഭാഷയും ലിപികളുമെല്ലാം
സകലശാസ്ത്രവുമറിഞ്ഞവൻരാമൻ.
സകലലോക സമ്മതൻരഘുപതി
സാസൻസുന്ദരൻ സുമുഖനല്ലയോ?
ധനേതരത്യാഗം പരിചോടുചെയ്യാൻ
ഗുണനിധേചെറ്റും മടിയവനില്ല.
രണശൂരന്മാരെയനുസരിപ്പവൻ
രണപരിശ്രമം പെരികെയുള്ളവൻ
രണഭീരുക്കളെക്കളയുന്ന വീരൻ.
പടയ്ക്കുള്ളകോപ്പുമുപായശക്തിയും
തടിച്ചുള്ള ഗദയെടുത്തുയുദ്ധവും
മിടുക്കനായുധമെടുത്തതിലെല്ലാം
പടുത്വമുള്ളവൻ നരവരാത്മജൻ.
ചതുർവേദം ഷഡംഗവുംമീമാംസയും
ഇതിഹാസം കാവ്യം പുരാണനീതിയും
ജഗത്തുമോഹിക്കും മഹേന്ദ്രജാലവും
വിപത്തുനിൽക്കുന്ന രഹസ്യമന്ത്രവും
ധരിത്രീനായകൻ ധരിച്ചവനല്ലൊ.
യമനിയമാസനവും പ്രാണായാമം
വിമലമായുള്ള ഗണിതയുക്തിയും
ധനുർവിദ്യകളിൽ പ്രധാനഭൂതനാം
മൃദംഗമദ്ദളപ്രമുഖ വാദ്യങ്ങൾ
മൃദുവാദ്യംവേണു പലതരംവീണ
ഗുണമേറുംവണ്ണം പ്രയോഗിച്ചീടുവോൻ.
സുഖദുഃഖ ജീവമരണമെന്നിവ
സുഖമെകണ്ടറിഞ്ഞവൻ ധരാപതേ
സുഖമേറും ഗാനനടനനൃത്തവും

സുരുചിരമായ കുസുമക്രീഡയും.
സുരതരുപോലെയഭീഷ്ടമൊക്കയും
തരുവൻ ഞങ്ങൾക്കു പെരികെ മന്നവ.
പെരികിയരാജ്യം പരിപാലിപ്പാനും
പെരുകെ ശക്തിയുള്ളവൻ മഹീപതെ.
പല മന്ത്രങ്ങളും പലശാസ്ത്രങ്ങളും
പല തന്ത്രങ്ങളുമറിഞ്ഞവനല്ലൊ
നരകരിരഥ തുരംഗമെന്നിതിൽ
പരീക്ഷകൾ നന്നായറിഞ്ഞവൻരാമൻ.
കരകൌശലവും പെരികയുള്ളവൻ
നരവരൻ ചിത്രമെഴുത്തും നന്നായി.
മികച്ചന്ന്യായവും പഠിച്ചുനാടകം
പഠിച്ചവനല്ലോ നൃപകുലമണെ.
പരകായ പ്രവേശവുമാകാശത്തിൽ
പരിചിനോടഥ ഗമിക്കയെന്നതും
കഴിഞ്ഞതും മേലിൽ വരുന്നതുമിപ്പോൾ
നടക്കും വത്തമാനവുമറിഞ്ഞവൻ.
ജലസ്തംഭമഗ്നിപവനസ്തംഭവും
രസനസ്തംഭനമറിഞ്ഞവൻ രാമൻ.
കുടിലചിത്തന്മാരൊട്ടു പറവാനായ്
കൊടിയകൌടില്ല്യമറിഞ്ഞിരിക്കുന്നു.
അദർശനധ്യാനമറിയും ധാരണം
അണിമാദിയായിട്ടുളവാമൈശ്വര്യ്യം
കളവല്ല സാമുദ്രികലക്ഷണവും
നലമോടു രാമനറിയുംഭൂപതേ.
വളരെയുണ്ടല്ലൊ ബലവും ധൈർയ്യവും
പ്രമാദമജ്ഞാനമസൂയയേഷണി
മദം മാത്സർയ്യവും പെരികക്കോപവും
ഭയവും ചാപലം മികച്ച ലോഭവും
പരദ്രോഹം പേടി പെരുത്ത നിദ്രയും

ഒരിക്കലുമില്ലെന്നുറയ്ക്ക മന്നവ.
നൃപവരൻനിൻെറ മകനാം രാമന-
ണ്ടുപായങ്ങൾ നാലുമറിഞ്ഞിരിക്കുന്നു.
നയങ്ങളാറുമണ്ടുടയവനല്ലൊ
ത്രിവൎഗ്ഗവും സിദ്ധിത്രയവും സപ്താംഗം
ത്രിശക്തിയും നന്നായവസ്ഥയുംപിന്നെ
പരിചിൽ പന്തീരാണ്ടുടയമണ്ഡലം
അറിഞ്ഞിരിക്കുന്നു പലതരമെല്ലാം.
ഗുരുവിശ്വാസവുംവിനയം സത്യവും
തരാതരം കണ്ടാലറികയെന്നതും
അറിവും ദൂരദൃഷ്ടിയും വിവേകവു-
മറിവും ദൂതലക്ഷണവും മായയും
സകലമാം വ്യൂഹരചനസാമൎത്ഥ്യം
സരസമേദ്ദുരമറിവാനൊക്കെയും.
അറുപത്തുനാലു കലാവിദ്യകളു-
മറിഞ്ഞിരിക്കുന്നു നരവരമണേ.
ഇനകുലജാത നൃപന്മാരിൽ മുന്ന-
മിവനു തുല്യനായൊരുവരുമില്ല
ഇനിയുണ്ടാവാനും പണിയത്രെ ദേവ
ഹരിവന്നിങ്ങവതരിക്കിലെയുള്ളു.
ദശയുംവന്നു പോയ്ത്തരുണനായിപ്പോൾ
ദശരഥഭൂപ പരിപാലിക്കേണം
പറഞ്ഞതിന്നേതും പരിതപിക്കേണ്ട
വിശേഷിച്ചു ഞങ്ങൾ തൊഴുതിരിക്കുന്നു.
വിശയംകൂടാതെ രഘുപ്രവീരനെ
അഭിഷേകംചെയ്ക യുവരാജനായി.
അഹിതനല്ല നിന്മകനിതാൎക്കു”മെ-
ന്നിതുമൊഴി ചൊല്ലിയൊരുപോലെയവർ
കൃതാഞ്ജലികളായിരുന്നാരത്യന്ത-
മതുപൊഴുതതികുതുകമുൾക്കൊണ്ടു-

ങ്ങവനിനായകൻ പറഞ്ഞാനിങ്ങനെ:—
"തെളിഞ്ഞുനിങ്ങടെ വചനം കേട്ടാറെ
ഇളമ രാമനു കൊടുക്കുന്നതൊനു-
മതിനു വേണ്ടുന്നതറിവതിന്നായി
വസിഷ്ഠാദികളെ വരുത്തേണ"മെന്നാൻ.
അതുഃകേട്ടനേരമതിമോദംകൊണ്ടു
ജനകോലാഹലംവലുതായുണ്ടായി.
വസിഷ്ഠനോട്ടു ചെന്നറിയിച്ചു വേഗം
വരുത്തിനാർ രാജപുരുഷന്മാരഥ.
വസിഷ്ഠൻവന്നപ്പോളിരുത്തിപ്പൂജിച്ചു
വചിച്ചാനിങ്ങനെ വസുന്ധരാപതി;—
"അഭിഷേകാർത്ഥമായുരുപദാർത്ഥങ്ങ
ളരുളിച്ചെയ്യണ്ടുവരുത്തേണ"മെന്നാ-
ങ്ങരുളിച്ചെയ്തപ്പോൾ വസിഷ്ഠമാമുനി
അരുളിച്ചെയ്തിതു സഭയിന്നിങ്ങനെ:—
"വെളുത്ത മാലകൾ വെളുത്ത പുഷ്പങ്ങൾ
വെളുത്ത ചാമരയുഗളവുംനന്നായ്
വെളുത്ത ഛത്രവും വെളുത്ത നൽകൊടി
വെളുത്തൊരു കാള സുവർണ്ണശൃംഗമായ്
വെളുത്തൊരു നാലുകുതിര ചേർത്തുള്ള
രഥപ്രവരസും മദിച്ചൊരാനയും
സുവർണ്ണവും നല്ല നവരത്നങ്ങളും
സുവർണ്ണകുംഭങ്ങളതിലൊരായിരം
കൊടിയടയാളം തളിരുകൾ കൊടി
പുടവകൾനല്ല നവധാന്യങ്ങളും.
ദധിമധു ഘൃത പൊരി പൂജാദ്രവ്യം
സകലയൂഥങ്ങൾ ചതുരംഗസേന
പുലിത്തോലെന്നിവ പുലർകാലെയെല്ലാം
നൃപാഗ്നിശാലയിൽ വരുത്തണമെന്നാൽ;
ശതസഹസ്രമന്തണർക്കൊരുപോലെ

സുമൃഷ്ടമായന്നം കൊടുക്കയുംവേണം
അതിന്നവർകളെ ക്ഷണിച്ചിനുതന്നെ
വിധിപൂർവ്വമായോരൊരുദക്ഷിണയും
വ്യവസ്ഥവെക്കേണംഝടുതിവൈകാതെ.
നഗരദ്വാരംനൽ പുരദ്വാരങ്ങളും
മലയജമാല്യമലങ്കരിക്കേണം
തെരുവീഥിതുത്തുതളിച്ചു തോരണം
കൊടിക്കൂറ തൂക്കിയലങ്കരിക്കേണം.
പ്രശസ്തവൃക്ഷങ്ങൾ മതിലകങ്ങളും
ചതുഷ്പഥങ്ങളെന്നിവററിലൊക്കവേ
പെരുകിയൊരന്നം ചമച്ചുമൃഷ്ടമായ്
വരുന്നവർകളെ ഭുജിപ്പിച്ചീടേണം.
ഇവററിലൊക്കവേ നിവേദ്യദീപങ്ങൾ
വിധിക്കവണ്ണമങ്ങതിൽവിശേഷിച്ചും
നെടിയപട്ടസം ധരിച്ചൊരുനല്ല
പടയാളികളും സസന്നദ്ധന്മാരായ്
മഹാരാജനുടെ ഗൃഹാങ്കണത്തിങ്കൽ
മഹിതമാംവണ്ണം മരുവിച്ചുനിൽക്കണം
സകല വാദ്യങ്ങൾ ഗണികമാർകളും
നടനർത്തകാദിഗണങ്ങളുമെല്ലാം
നൃപഗൃഹത്തിന്റെ ദ്വിതീയകക്ഷ്യയിൽ
സ്ഥിതിചെയ്യട്ടെഞാൻ വരുവോളംനേരം”
ഇതിങ്ങനെമുനിവചനംകേട്ടുടൻ
പറഞ്ഞുമന്ത്രിമാരൊടുനൃപതിയും—
“വസിഷ്ഠ വാമദേവരാദിയായുള്ള
വരിഷ്ഠരായൊരു മുനികൾതങ്ങടെ
മഹിഷ്ഠമായുള്ള നിയോഗത്താലെല്ലാം
വരുത്തുക”യെന്നാൻ ദശരഥനഥ.
വരുത്തിനാനോരോ പദാർത്ഥമൊക്കെയും
കരുത്തുള്ള രാജപുരുഷന്മാരപ്പോൾ.

സുമന്ത്രരെവിളിച്ചവനിനായകൻ
അനന്തരംമുദാ പറഞ്ഞിതിങ്ങിനെ;—
"പരന്തപനായ മമതനൂജനെ
തെരുന്നനെച്ചെന്നു വരുത്തുക"യെന്നാൻ.
സുമന്ത്രരുമവൻ നിയോഗത്താൽതന്റെ
മനംതെളിഞ്ഞവൻ വണങ്ങിയപ്പൊഴെ
സഭനേട്ടുവിന്നു നടന്നുപോയതി-
പ്രഭാവനായുള്ള രഘുപ്രവീരന്റെ
പദംവണങ്ങിയങ്ങറിയിച്ചാനേവം
മദമകന്നുള്ള സുമന്ത്രരുമപ്പോൾ:—
"ധരാപതിയായ ദശരഥൻനിന്റെ-
തിരുമുഖംകാൺമാൻ കൊതിച്ചിട്ടുയെന്നെ
അയച്ചിതുവേഗം വരുത്തുവാനിഹ".
മധുരമായുള്ള വചനംകേട്ടടൻ
രഘുപതിവേഗമെഴുന്നേറ്റുതദാ
രഥമതിലേറിത്തെരുവീഥിയൂടെ
വിരഞ്ഞു ചെല്ലുമ്പോൾവരുന്നതുകാൺമാൻ
ഇരുന്നുഭൂപതിയുയന്നമേടമേൽ.
അതിൽനിന്നുരഘുപതിയെക്കണ്ടപ്പോൾ
പെരുകിനമോദമിയന്നുതിങ്ങിന
നിറഞ്ഞൊരുസൂര്യൻ വരുന്നതുപോലെ:
സരസിജായതവിലോചനങ്ങളും
തിരുമുഖത്തിന്റെ വടിവുംകേശവും
പരിചുള്ളവില്ലിൻ ചതുരതവെല്ലും
പുരികവുംനാസാപുടമധരവും
പരഭാഗത്തിനുദരമരുളുന്ന
ഗളേഹാരാവലി ഭുജയുഗളവും
കരകമലവുമുദരവുംനല്ല
പരിചുടയൊരു ദുകൂലശോഭയും
സുരപതിതന്റെ കരികരത്തിനു

ശരിപോരുന്നോരു തുടയുഗളവും
വരകാന്തികണ്ടു നരപതിതാനും
പരമാനന്ദമുൾക്കരുതിനിൽക്കുമ്പോൾ
ഉയർന്നമേടമേലിരുന്നതാതനെ
രഘുപതികണ്ടു രഥമിറക്കിനാൻ
നടന്നുഗോപുരം കടന്നുകെട്ടുക-
ളുയർന്നപ്രാസാദമതിന്മേലേറിനാൻ.
മഹിപതിതന്റെ സമീപത്താമ്മാറു
മഹീതമാംവണ്ണം സുകുമാരനായ
രഘുപതിതാനുമതി വിനീതനായ്-
വണക്കത്തിൽഭുവി നമസ്കരിച്ചുടൻ
സ്വനാമത്തെച്ചൊല്ലിയഭിവാദ്യംചെയ്തു.
തൊഴുതരികിലങ്ങൊതുങ്ങിനിന്നപ്പോൾ
തൊഴുതകൈപിടിച്ചണച്ചുനന്നായി
പരമാനന്ദത്തിൽ മുഴുകിനന്നായി
വരാസനത്തിങ്കലിരുന്നാലു'മെന്നു
പിതൃനിയോഗത്താലിരുന്ന രാമന്റെ-
വരകാന്തികൊണ്ടു നൃപസഭയെല്ലാം
സുമേരുമൂർദ്ധാവിലുദിച്ച സൂര്യനാൽ
സുരപത്മംപോലെ നിരന്നിതേററവും.
സ്മയപൂർവ്വമിതൊന്നരുൾചെയ്തുഭൂപൻ
സ്മയഹീനനായ സുതനൊടുമന്ദം—
“പ്രഥമപത്നിയിൽ ഗുണപ്രഥമനായ്
പ്രഥമനായല്ലോ'ജ്ജനിച്ചതുരാമൻ
അതുകൊണ്ടുംപിന്നെ പ്രജകൾക്കുംനിങ്ക-
ലനുരാഗംപാരമതുകൊണ്ടുംതവ
യുവരാജത്വംഞാൻ തരുന്നുണ്ടുനാളെ
ഒരുപുഷ്യംകൊണ്ടെന്നറികരാഘവ.
പരന്നപാരിനെപ്പരിചിനോടുനീ
പരിപാലിക്കേണം കുമാര സാദരം.

ഗ്ഗുണങ്ങളൊക്കയും നിനക്കുണ്ടെങ്കിലും
നിയമാൎത്ഥം സ്നേഹാൽ പറയുന്നു ഞാനും.
വസുന്ധരാ നിങ്കൽ വരുന്നോരുനേരം
മദാന്ധനായി നീ മദിച്ചുപോകാതെ
വിനയമിന്നിയും വഹിച്ചുകൊള്ളേണം.
വിജിതേന്ദ്രിയനായിരിക്കയും വേണം.
മൃഗയാചൂതുകൾ പകലുറക്കവും
പരിവാദം പാനം പുരികുഴലാളും
നടനം പാട്ടുക വരവാദ്യങ്ങളും
വൃഥാ യാനം കാമവ്യസനങ്ങൾ പത്തും;
വരുന്നദോഷത്തെപ്പറഞ്ഞുകൊള്ളുക
പരഗുണങ്ങളെ സഹിയായ്കതാനും
പരഗുണങ്ങളിലൊരു ദോഷാരോപം
പരദ്രോഹംവൃഥാ പെരിയസാഹസം
പരിത്യാജ്യംതന്നെ പരിത്യജിപ്പാനായ്
പെരുകിയൊരൎത്ഥം പരിത്യജിക്കയും
പലൎക്കു പാരമെന്നുതോന്നുംവണ്ണം
പരപീഡചെയ്ക പരുഷവാക്യവും
ഇവണ്ണം കോപവ്യസനങ്ങളെട്ടുമ-
ങ്ങിവ പതിനെട്ടും പരിത്യജിക്കേണം.
ജലദുൎഗ്ഗങ്ങളും ഗിരിദുൎഗ്ഗങ്ങളും
രണശൂരന്മാരാം ഭടവരന്മാരും
ധനധാന്യായുധ നിചയമുണ്ടാക്കി
ധരപരിത്യാഗം പരിചിൽചെയ്ക നീ."
ഇതൊക്കയും കേട്ടങ്ങിരിക്കുന്നോവരും
ജനനിയോടു ചെന്നുരത്താർ വൃത്താന്തം.
സുതാഭിഷേകം കേട്ടുളവു കൌസല്യ
പറഞ്ഞവൎക്കൾക്കും ബഹുമാനത്തോടെ
അനേകം രത്നങ്ങളനേകം ഭൂഷണ-
മനേകം വസ്ത്രങ്ങൾ കൊടുത്തു മോദേന.

അനന്തരം ദശരഥനുടെ പാദം
വണങ്ങി രാമനും സ്വമന്ദിരം പുക്കാൻ.
നരപാലന്മാരും മുനിജനങ്ങളും
പുരോഹിതന്മാരും പെരിയ മന്ത്രികൾ
പുരവാസികളും ജനപദേശന്മാർ
നരപാലൻ തന്റെയനുജ്ഞ കൈക്കൊണ്ടു
സ്വമന്ദിരങ്ങളിൽ നടന്നതിൻശേഷം
മൃഗപതി നല്ല ഗുഹപൂകുംവണ്ണം
നൃപതി താനന്തഃപുരവും പൂകിനാൻ.
തരുണിമാരുടെ നടുവിലങ്ങിനെ
നരവരൻ പാരം വിളങ്ങിനാനപ്പോൾ
നിറന്ന താരക ഗണങ്ങൾ തങ്ങടെ
നടുവിൽ താരേശൻ വിളങ്ങുന്നപോലെ.
നരപതിതാനും കനിവിനോടഥ
ചുരുക്കത്തിൽ ചില ഹിതാമാത്യന്മാരോ-
ടൊരുമിച്ചു കൂടി നിരൂപിച്ചു ദൃഢം
സുനിശ്ചിതംചെയ്തങ്ങഭിഷേകത്തിന്നു
സുമന്ത്രരെപ്പുനരയച്ചു ഭൂപതി.
വണങ്ങി സൂതനും നടന്നു രാമന്റെ
ഗുണമേറുന്നൊരു ഭവനം പുക്കപ്പോൾ
പ്രതിഹാരനാഥൻസുമന്ത്രർവന്നത-
ങ്ങതിവേഗം ചെന്നങ്ങറിയിച്ചപ്പോഴെ
കൃതിയായ രാമൻ മനസി ചിന്തിച്ചാ-
നിതെന്തിവനിപ്പോൾ വരുവാൻ കാരണം?
ഇതിന്നൊരുവിഘ്നം വലുതായുണ്ടായി-
ട്ടിവൻ വരികയോ സംഭ്രമ'മെന്ന-
ങ്ങുടനെ സൂതനെ വിളിച്ചുകേട്ടോര-
ങ്ങളെവു സൂതനും വിളിച്ചുചൊല്ലിനാൻ:—
'തനിച്ചുചെല്ലുവാൻ പലരു മുണ്ടെന്നു
മനുവരനെന്നെയയച്ചതെ'ന്നപ്പോൾ

നടന്നു തേരതിലിരുന്നു വേഗത്തിൽ
കടന്നു ശുദ്ധാന്തേ വണങ്ങി ഭൂപനെ.
പരമസുന്ദരൻ വരുന്നതുകണ്ടു
പരമാനന്ദമായ് പറഞ്ഞു ഭൂപതി:—
"മദനസുന്ദര മകനേ ബാലക
സുകുമാര വത്സ മനോഹരാകൃതേ
പലരും നിൽക്കവെ പറയരുതാത
രഹസ്യ മന്ത്രങ്ങൾ പലതുമുണ്ടിഹ.
അറുപതായിരം വർഷമൊക്കയും
ധരാപതിയായിപ്പുരിപാലിച്ചുഞാൻ
പലധർമ്മങ്ങളും പല യാഗങ്ങളു-
മുരുതരമായിക്കൊടുത്തു ദക്ഷിണ
പലവട്ടംചെയ്തു പലശക്തി ദൈവാ-
ലതുകൊണ്ടുനീയും പിറന്നുണ്ടായിതു.
പലസുഖങ്ങളുമനുഭവിച്ചു ഞാൻ
ഫലിതവുംവന്നു മമ കൃത്യമിനി.
ത്വദഭിഷേകമെന്നിയെ പരമില്ല
ത്വരയെന്തെന്നതും പറഞ്ഞിടാമെങ്കിൽ.
പലദുസ്വപ്നങ്ങൾ പ്രതിദിനമുണ്ട്
പലവട്ടം കണ്ടാൽ ഫലം വരുംതാനും.
അവനികമ്പവുമശനി കൊള്ളിമീ-
നിവണ്ണമന്യങ്ങൾ പലതുമുണ്ടിവ.
ഇനകുജരാഹു പരീതമിപ്പോഴും
പിറന്നനാളെന്നു പറഞ്ഞു ദൈവജ്ഞർ.
ഇവണ്ണമുള്ളോരു നിമിത്തത്തിൻഫല-
ഇവനിനായക? മരണമില്ലായ്കിൽ
അതിഘോരമായ വിപത്തിതെങ്കിലു-
മനുഭവിക്കുമെന്നറിഞ്ഞോർ ചൊൽകയാൽ
ഉടൻതന്നെവേണമഭിഷേകമെന്ന-
ങ്ങതിത്വരിക്കയും പരിഭ്രമിക്കയും,

ഭരതനമിങ്ങു വരുന്നതിൻമുമ്പെ
ഭവിക്കേണമിതെന്നഭിപ്രായംമമ.
ഭരതനന്യായരുചിയല്ലതാനും
പരകൃതഭേദം വരികയില്ലല്ലി.
പലതുകൊണ്ടുമേ നിരൂപിച്ചുകണ്ടാൽ
വിളംബമാകരുതഭിഷേകത്തിന്നു.
അതിന്നുനീയിന്നു വ്രതസ്ഥനാകേണം.
ജനകപുത്രിയും വ്രതസ്ഥയാകേണം
ശുഭത്തിന്നുപല വിഘ്നങ്ങളുണ്ടാം
സുഹൃത്തുക്കൾ നിന്നെ നിശി രക്ഷിക്കേണം"
ഇതിങ്ങിനെപറഞ്ഞതിന്നനന്തരം
നൃപപ്രവരൻെറ പദങ്ങളിൽപണി-
ഞ്ഞഭിരാമനായ ഗുണപൂർണ്ണൻരാമ-
നഭിവാദ്യംചെയ്തു ജനനിഗേഹത്തിൽ
മനുകുലവരൻ ഗമിച്ചനന്തരം
ജനനിതന്നുടെ ചരണയുഗ്മത്തിൽ
അഭിവാദ്യംചെയ്തു ദശരഥനുടെ
യഭിപ്രായം രാമനറിയിച്ചുശേഷം
അവിടെ ലക്ഷ്മണൻ സുമിത്രയും നിജ
ദയിതയാകുന്ന ജനകപുത്രിയും
ശ്രമിച്ചുമോദിച്ചാരനന്തരമാശീ-
ർവ്വചിച്ചുകൌസല്യമകനോടേകിനാൾ:—
"അനുജനാംനിൻെറ സുമിത്രസൂനുവെ-
യനുസരിച്ചുനീനടത്തിക്കൊള്ളേണം"
അതുപൊഴുതിലങ്ങഭിരാമൻതാനു-
മഭിഷേകമിനിക്കകപ്പെടുന്നതും
മനസ്സിൽ പീഡയോ പെരുത്ത മോദമോ-
ടനുജനെന്നതുമറിവതിന്നായി
മുഖവികാരത്തെപ്പരീക്ഷിച്ചുനോക്കി-
ത്തെളിഞ്ഞനുജൻെറ വദനംകണ്ടപ്പോൾ

ചിരിച്ചുശ്രീരാമൻ വിളിച്ചനുജനെ
പിടിച്ചണച്ചിതു വദിച്ചുമന്ദമായ്:—
"ഇനിക്കുവന്നതു നിനക്കു ലക്ഷ്മണ
ഭരിക്കയെന്നോടു രമിച്ചുരാജ്യമെ"
ന്നിതിംഗിതത്തൊടു നിജമഭിപ്രായം
പറഞ്ഞുവാസവപ്രഭാവനാം രാമൻ.
അഭിവാദ്യംചെയ്തു ജനനിമാരുടെ-
യനുവാദത്തോടു പുറപ്പെട്ടുരാമൻ.
വിളിച്ചു സീതയോടനുനയംചൊല്ലി-
യയപ്പിച്ചുതന്റെ ഭവനംപൂകിനാൻ.
വസിഷ്ഠനും രാജനിയോഗത്താലപ്പോൾ
വരിഷ്ഠമായൊരു രഥമതിലേറി
നൃപസുതഗൃഹമകംപുക്കുകെട്ടു
കടന്നുമൂന്നതിൽ രഥത്തോടുതന്നെ.
ദശരഥസുതനെതിരേററുചെന്നു
രഥത്തിന്മേലിന്നുമിറക്കിനാൻ മന്ദം.
സ്വയംതന്നെകരഗ്രഹണംചെയ്തുടൻ
പെരികെസന്തോഷിച്ചുരുൾചെയ്തുഗുരു:—
"പിതൃപ്രസാദത്തിലഭിഷേകം നാളെ
യതിന്നുനീയിന്നു ജനകജയോടും
സഹിതനായുപവസിക്കണ"മെന്നു
ഗുരുവരുൾചെയ്തു വിധിയാകുംവണ്ണം
ഉപവസിപ്പിച്ചു സുദമ്പതിമാരെ
തിരിച്ചു പിന്നെയും നൃപഗൃഹംപുക്കു.
നൃപനോടുചൊല്ലി സ്വമന്ദിരംപൂക്കാ-
നഥരഘുവരൻ ഗുരുചൊന്നവണ്ണം
ഘൃതാ ഹുതിചെയ്തങ്ങതിനുടെ ശേഷം
പരിപ്രാശിച്ചതിമുദാ ധർമ്മപത്നി-
സഹിതനായ് ദർഭശയനംപ്രാപിച്ചാൻ
ചതുർത്ഥയാമത്തിൽ സ്തുതിപാഠകന്മാർ

വചനങ്ങൾകേട്ടങ്ങു നന്നെഴുന്നേററു
ഗൃഹസംസ്കാരാദി നിജനിജകൃത്യ-
മവരവർ വന്നു വഴിപോലെചെയ്താർ.
ഉഷസിവിപ്രന്മാർ കുളിച്ചു സന്ധ്യയു-
മുപവസിച്ചുപട്ടുടുത്തനന്തരം
ഗുരുപുണ്യാഹാദി പരിചോടെചെയ്താർ
മുദിതനായപ്പോൾ ജനകുതൂഹലം
മൃദംഗമദ്ദള പ്രമുഖ വാദ്യങ്ങൾ
ഗുരുപുണ്യാഹാദി മഹാഘോഷംകൊണ്ടങ്ങ-
ങ്ങയോദ്ധ്യയാംപുരിനിറഞ്ഞിതന്നേര-
മഖില ലോകരും പ്രമുദിതരായി.
പ്രശസ്തവൃക്ഷങ്ങൾ പെരിയവൃക്ഷങ്ങൾ
ചതുഷ്പഥ ദേവാലയങ്ങൾതന്നിലും.
തെരുവീഥികളിലുരുകടകളിൽ
തെരുപെരുകിയഭവനങ്ങളിലും
പ്രധാന വേശ്മങ്ങൾ പലതിലുംമററും
ശുഭങ്ങളാംനല്ല സഭകൾതന്നിലും
കൊടികൊടിക്കുറകുസുമങ്ങൾകൊണ്ടു
നിറച്ചാരന്നേരം നിപുണരായുള്ളോർ.
നടനത്തകന്മാർ നടിജനങ്ങളും
വിട ഭടന്മാരും നരനാരിജനം
കുമാരവൃദ്ധന്മാരിവർ കൂടിക്കൂടി
ഇരുന്നദിക്കെല്ലാമഭിഷേകകഥ
പറയുന്നെന്നിയെയവിടെ മറെറാരു
കഥയില്ല കേൾപ്പാനതി കുതൂഹലം,
അഗരു ധൂപത്തിൻ പരിമളംകൊണ്ടു
നിരന്തരമായി നൃപമാർഗ്ഗമെല്ലാം.
പുരിതന്നിലുള്ളോരലങ്കാരാദിയാം
പരികരംകണ്ടു തലനാൾ മന്ഥര.
പെരിയമേടയിൽ കരയേറിനോക്കി

പുരിതന്നിലുള്ളോരലങ്കാരങ്ങളെ
പരമദുഷ്ടയാം പെരിയ കൂനിയും
ഭരതമാതാവുംപിറന്ന രാജ്യത്തിൽ
ഇരുന്നകൈകേയി വരുന്നനേരത്തി-
ലൊരുമിച്ചു കൂടവരികകൊണ്ടവൾ
നിരൂപിച്ചുതദാ വിളിച്ചുധാത്രിയോ-
ടിതിന്മൂലമെന്തെന്നറിവതിന്നായി
ട്ടിതമോടു ചോദിച്ചതിരഹസ്യമായ്:—
"ഇതെന്തൊരുഘോഷം പുരംതന്നിൽകാണു-
ന്നിതുചൊല്ലീടുക പരം തരുണിനീ.
വിശേഷിച്ചുനല്ല മഹോത്സവങ്ങളോ?
വിശേഷമെന്തിതു മഹാ ദാനങ്ങളോ?"
അതുകേട്ടോരളവഭിഷേകകഥ
പറഞ്ഞുധാത്രിയുമവളോടു നന്നായ്.
അതുകേട്ടുകൂനിയതി കുപിതയാ-
യുടനെകേകയ തനൂജയോടുചെ-
ന്നസൂയ താമൂർത്തീകരിച്ചുവന്നഗ്രേ.
പറയുന്നപോലെപറഞ്ഞുമന്ഥര:—
കിടക്കുന്നെന്തിനുമെഴുന്നേൽക്ക വേഗം
കഠിനമായുള്ള ഭയമറിഞ്ഞില്ലേ?"
ഇവണ്ണംകേട്ടുടനെഴുന്നീററപ്പൊഴേ
'പറകയെന്നാളാബ്ഭരത മാതാവും'
അതുപൊഴുതവൾ പരിഭ്രമത്തോടെ
ഭരതമാതാവെപ്പറഞ്ഞു കേൾപ്പിച്ചാൾ:—
"നരപതിരാമനഭിഷേകം നാളെ
നരവരാത്മജേ കഴിപ്പിക്കുംമുദാ.
ഭരതനെപ്പറഞ്ഞയച്ചുഭൂപതി
പരിപാകം നിനക്കതുസമയത്തിൽ
സരസമായ് ചൊല്ലി വരുത്തിക്കൊള്ളാമെ-
ന്നൊരുശഠതയെ നിരൂപിച്ചുഭൂപൻ.

വരുമത്ര നിൻെറ ജ്ഞതകൊണ്ടിപ്പോൾ
കരളിൽ നന്നായിട്ടുറച്ചുകൊള്ളുക
പലതുകൊണ്ടുമേ നിരൂപിച്ചുകണ്ടാൽ
ഫലം കൌസല്യയ്ക്കായതുമെന്നു നൂനം"
അതുകേട്ടനേരമതിസന്തോഷത്താ-
ലെഴുനീററു വേഗമുടനെ കൈകേയി.
ഒരുമണിമാലകൊടുത്തു പിന്നെയു-
മിനിയെന്തുവേണ്ടു നിനക്കചൊല്ലുക.
ഭരതജ്യേഷ്ഠനും ഭരതനും മമ
സദൃശസ്നേഹന്മാരറിക മന്ഥരേ.
അതുകൊണ്ടു ചെററും വൃഥാ വേണ്ടാനിന-
ക്കതിമോദസ്ഥാനമിതെന്നറിഞ്ഞാലും.
വടിവോടിങ്ങിനെ പറഞ്ഞതുകേട്ട
കുടിലചിത്തയാം കൊടിയ കൂനിയും
എടുത്തെറിഞ്ഞാളാക്കൊടുത്തഭൂഷണ-
മടുത്തുചെന്നോരോകടുത്ത വാക്കുകൾ
മുടക്കിച്ചൊല്ലിനാൾ മുടിപ്പതിന്നായി:—
"പിടിയാതെന്നിന്നെയടുത്തു ഞങ്ങൾക്ക-
മൊട്ടുക്കംവന്നീടുംമുടിവു നിർണ്ണയം.
അറിയപ്പോകാത ചപലേ നിന്നോട-
ങ്ങിനിയെന്തുഞാനും പറയുന്നതിപ്പോൾ?
അതിപ്രമദമങ്ങിവിടെ വന്നിപ്പോ-
ളതിമോദമല്ലോ നിനക്കകാണുന്നു.
ഭരതനെച്ചൊല്ലി ഭയമുണ്ടുരാമ-
നതിന്നുകാരണം പറഞ്ഞിടാമെങ്കിൽ
രഘുപതിതങ്കലിരിപ്പു ലക്ഷ്മണൻ
ഭരതനോടുചേന്നിരിപ്പു ശത്രുഘ്നൻ.
രഘുവരൻ രാജ്യം ഭരിക്കിലുംനിൻെറ
ഭരതൻ ഭൂപനായ്വരികിലുംപിന്നെ
പ്പരിതാപമില്ല; സുമിത്രയ്ക്കേതുമെ

പരമാപത്തുകൾ നിനക്കുവന്നീട്ടും.
വയസ്സുകൊണ്ടുമങ്ങടുത്തതു നിന്റെ-
ഭരതനല്ലയോ രഘുപ്രവരനു?
പലതുമെന്തിനു പറയുന്നിന്നുഞാൻ
സുഭഗേ കൌസല്യശ്ശുഭമേവൾക്കല്ലോ.
ഇരിക്കേണമെന്നങ്ങിരിക്കിലുംപിന്നെ
പൊറുക്കേണമെന്നു വരികിലുമിനി
ഭരതൻ രാഘവന്നടിമയായിട്ടും
പരിചിൽ കൌസല്യയ്ക്കടിമയായ് നീയും
ഇരിക്കെന്നാകിലേ പൊറുപ്പു നിർണ്ണയം."
ഇതിത്തരം കേട്ടങ്ങിളക്കം വന്നില്ല.
രഘുവരഗുണം പുകഴ്ത്തിനാളപ്പോൾ:—
ഗുണങ്ങളെക്കൊണ്ടും വയസ്സുകൾകൊണ്ടും
സുതജ്യേഷ്ഠനായ രഘുപ്രവീരനു
യുവരാജ്യത്വത്തിന്നവകാശം നൂന .
അതിനിതെന്തിനു വിഷാദിക്കുന്നിതു?
പുനർപ്രോഷങ്ങളെ പറഞ്ഞതുമെന്നു
വരികയില്ലതു ശുചിരഘുവരൻ.
ഭരതനും ഞാനുമൊരുവിശേഷമി-
ല്ലിവണ്ണം മാതാവിൽ സമവൃത്തിയല്ലോ.
സ്വമാതാവെക്കാളും വിശേഷിച്ചുമെന്നോ-
ടനുരാഗം പാരമവനു മന്ഥരെ.
കുടിലത വ്യാജമസൂയയെന്നിവ
കളിലില്ലേതും കരുണയും പൂർണ്ണം.
അസദ്വൃത്തിയുമവനില്ല നൂനം-
മവനുടെ രാജ്യം ഭരതനുതന്നെ.
ചിരകാലം ചെന്നാൽ ഭരതനുതന്നെ
വരികയും ചെയ്യും വയഃക്രമംകൊണ്ടു.
സുമംഗലവസ്ഥ ഭവിക്കുന്നനേരം-
മമംഗലവാക്യം പറയരുതേടൊ."

ഇതു ചൊല്ലുന്നേരത്തെഴുന്ന കോപത്താൽ
കുടിലയാം കൂനി സ്വയമവളോടു
പറഞ്ഞവാക്കുകൾ ഫലിയാഞ്ഞുകോപി-
ച്ചുതിദീർഘശ്വാസമിയന്നുചൊല്ലിനാൾ:—
"പറഞ്ഞതൊക്കെയും ഫലിപ്പോളംനേരം
കുടിലചിത്തന്മാർ പ്രയത്നംചെയ്തീടും.
മതിമതി നിന്റെ വചനംകേട്ടതു
മതികെട്ടു പാരം നിനക്കൊക്കെകയി.
അനർത്ഥമർത്ഥമെന്നൊരുമതിയില്ലോ
ളുറച്ചതിന്നെന്തുപറയുന്നു ബാലെ?
ചിരകാലം ചെന്നാൽ ഭരതനു രാജ്യം
വരുമെന്നു ചെറ്റും നിരൂപിച്ചീടാതെ.
അതനു രാമന്റെ മകനുവന്നീടും
മഹീപതിയായതവനല്ലോയെന്നാൽ.
ഒരുത്തനു മക്കൾ പലരുണ്ടെങ്കിലും-
മൊരുത്തനേ രാജ്യംഭരിപ്പൂ നിർണ്ണയം.
സുതന്മാർ രാമനുമുളവായില്ലെങ്കിൽ
വയസ്സു രാമന്നു പെരികെച്ചെന്നിട്ടു
വരകതിവനല്ലോ കൊടുപ്പൂ രാജ്യവും.
അതിന്നു രാമനും ഭരതനുംപിന്നെ
ഒരു ദിനമല്ലോയിളമയുള്ളതു.
അഭിഷേകം രാമനകപ്പെട്ടനേര-
മഭിഭവം നിന്റെ മകനുവന്നീടും.
ചെറുപ്പത്തിൽതന്നെ ഭരതനെ നീയും
പിതൃസമീപത്തിലിരുത്തിക്കൊള്ളാതെ
ഇതരരാജ്യത്തിലയക്കയുംചെയ്തു.
പ്രണയമെപ്പോഴുമൊരുമിച്ചുവാഴും
സുതനോടല്ലയോ പിതാവിനു വരു?
ശ്രവിച്ചില്ലേ കഥയിതങ്ങൊരിക്കലും?
ശശിമുഖി കേൾപ്പൂ പറഞ്ഞിടാമിതു.

വനത്തിങ്കലോരോ വസതിയെക്കെട്ടി
വലുതായുള്ളൊരു മരങ്ങളെ ച്ചിലർ
മുറിച്ചുവീഴ്ത്തീട്ടുമതുകൊണ്ടു കാലം.
കഴിച്ചിരിക്കവെ ഗൃഹസമീപത്തിൽ
ഒരു വൃക്ഷമുണ്ടായുള്ളതുന്നാകാലം
വലുതായാലിതു മുറിക്കാമെന്നവർ
പ്രതിദിനം നോക്കിയിരുന്നിട്ടുംകാലം
ചിരപരിചയമവക്കുചെന്നപ്പോൾ
അതിനോടുമൊരു കൃപയുണ്ടായ്വന്നു.
അതിന്മേൽചുററിനലതമുള്ളെന്നിവ
മുറിച്ചുനീക്കിയുമതു രക്ഷിച്ചാർപോൽ.
അതുപോലെ നിത്യം പരിചയിക്കുമ്പോ-
ളരികളോടുമ കൃപയുണ്ടായ്വരും.
പലതുമെന്തിനു പറയുന്നതിപ്പോൾ?
ഗുണഗണമുള്ള രഘുവരനോടു
പരിചയംകൊണ്ടു പിതാവിനുമേററം
കൃപയുണ്ടായ്വരുമറിക കൈകേയി.
കഴിഞ്ഞതുചൊല്ലിത്തപിക്കുന്നെന്തിനു?
കരുതാതെകണ്ടങ്ങിരുന്നാലിന്നനീ
അവനി രാഘവ വരുന്നനേരത്തു
ഭരതനു ഭയംവരുമെന്നനൂനം.
പ്രവാസമോ പിന്നെ മരണമോയെന്നു
വരുന്നനേരത്തെ തിരിക്കാവു രണ്ടും.
അവിടുന്നുതന്നെ ഭരതനും വേറെ
ഗമിപ്പാനായ് ച്ചൊല്ലിയയയ്ക്കൂ ദൂതരെ.
ചിരകാലം ചെന്നാലൊരു കാര്യംനല്ല-
തനുഭവിക്കിലാമറിയാതെനിന്നാൽ.
സുഭഗത്താനെന്നൊരഹംഭാവംകൊണ്ടു
സപത്നിയോടവമതിവളരെനീ
സഹിയാതവണ്ണമുരചെയ്തതെല്ലാം-

മനുഭവിപ്പിക്കും രഘുവരനിനി.
വളരെയെന്തിനു പറയുന്നു ബാലേ?
ജളതകൂടാതെ മനസ്സുവെയ്ക്കുക.
അഭിഷേകം രാമനകപ്പെട്ടുംമുമ്പി-
ലതിപ്രയത്നം ചെയ്തു മുടക്കുക.
പരിരക്ഷിക്കനീ ഭരതനെയിന്നു
പ്രവാസംചെയ്യിക്ക രഘുവരനേയും.
അതിന്നുനീയിന്നു മടിക്കിലോപിന്നെ
സുതനും തൽപത്നീസഹിതയായ് നീയും
രഘുപ്രവീരനുമവന്റെ ഭാൎയ്യക്കും
ജനനിക്കും കൂടിയൊരുപോലെദാസ്യം
നിരന്തരംചെയ്വാൻ തരംവരും താനും.
ഇരിക്കുനകോപ്പും നടപ്പുംകാണുമ്പോൾ
നിനക്കുണ്ടാകുന്ന ഗുണദോഷങ്ങളി-
ന്നിനിയ്ക്കുമുണ്ടാമെന്നുറയ്ക്കു കൈകേയി-
അതുകൊണ്ടു ഞാനും പറഞ്ഞതല്ലാതെ
അസൂയകൊണ്ടെന്നു നിനയ്ക്കയുംവേണ്ട.
വലിയ കാരിയംമറിഞ്ഞുപോംമുമ്പേ
വളരെപ്പീഡിച്ചും തിരിച്ചുകൊള്ളണം.
പെരുവെള്ളംവന്നു ചിറമുറിഞ്ഞാല-
ങ്ങണകെട്ടിയിട്ടാൽ ഫലമെന്തുപിന്നെ?
ഇതിങ്ങിനെനന്നായ്പറഞ്ഞു പിന്നെയും:—
‘രഘുപതി രാജ്യംപരിപാലിക്കുമ്പോൾ
മതിമറന്നവൾ മദിച്ചുകൌസല്യ
തെളിഞ്ഞവളുടെ തെളിവും ഗർവ്വും
വളൎന്നുകാണ്കയിൽ മരിക്ക നല്ലതു”
ഇതിങ്ങിനെനന്നായ് പറഞ്ഞുബോധിപ്പി-
ച്ചിട്ടങ്ങിനാൾ കൂനിയതിവിഷണ്ണയായ്.
അനന്തരം കോപം കലൎന്നു കൈകേയി
കുറഞ്ഞൊരുനേരം നിരൂപിച്ചുപിന്നെ

മനംതെളിഞ്ഞവൾ പ്രതിജ്ഞയുംചെയ്താൾ
"പ്രവാസനംരഘുപ്രവരനുമെൻെറ-
ഭരതനു രാജ്യപ്രദാനവുമിന്നു
വരുത്തുവാനതിന്നുപായമെന്തുള്ളു
വദിക്ക മന്ഥരെയെനിയ്ക്കു"ന്നനേരം
തിരിച്ചുസന്തോഷം പെരുത്തമന്ഥര
വചിച്ചാളിങ്ങനെ മികച്ചപാതകി:—
"പുരാസുരാസുര രണമുണ്ടായന്നു
സുരപതിക്കായി സഹായംചെയ്യാനായ്
തവപതിരാജമുനിമാരോടൊത്തു
മുദീചി ദണ്ഡകവനമകത്തിങ്കൽ
പെരുത്തവൈജയന്തമെന്ന പട്ടണെ
തിമിദ്ധ്വജനെന്നൊരസുരനെക്കൊൽവാൻ
ഗമിച്ചന്നുനീയും സഹഗമിച്ചുപോൽ.
അസുരൻമഹാ ബലവാനായത്ര
പലരോടുംയുദ്ധം പകൽചെയ്തു നൃപൻ
തളൎന്നു രാത്രിയിലുറങ്ങുന്നനേരം
പൊരുതസുരരും ബഹുശസ്ത്രംകൊണ്ടു
മുറിച്ചുപോലപ്പോൾ കരുത്തോടുംകൂടി
കൃതസാഹ്യയായൊരുനീയുമപ്പോ-
ളവിടുന്നു മററൊരിടത്തുകൊണ്ടുപോയ്
പരിരക്ഷിച്ചുനിൻപതിയെയുമുട-
നവിടെയുംവന്നു സുരാരികൾ മന്ത്ര-
പ്രയുക്തബാണങ്ങൾ പ്രയോഗിച്ചനേരം
പുനരവിടുന്നും വരാതെകൊണ്ടുപോയ്
പരിരക്ഷിച്ചുനീയതുകൊണ്ടു ഭൂപ-
നതിസന്തോഷത്താൽ വരദ്വയംനൾകി.
വരദ്വയംഭൂപൻ തരുവാൻകാരണം
നൃപനെരണ്ടിടത്തിരുന്നുരക്ഷിച്ച-
തതുകൊണ്ടു രണ്ടുവരങ്ങൾതന്നതും.

വരദ്വയം നിക്ഷേപമായ് നൃപൻകയ്യിൽ
വരങ്ങൾകേൾക്കുമ്പോൾ തരികയെന്നതു-
മതുമെന്നോടുനീ പറഞ്ഞിരിക്കുന്നു.
മറന്നില്ലനിങ്കലതിസ്നേഹംകൊണ്ടു
മറന്നുപോയിതോയിതൊക്കെയുംദേവി?
അതിലൊന്നുകൊണ്ടു ഭരതാഭിഷേക-
മിതരംകൊണ്ടു രാമനെവനത്തിങ്ക-
ലയയ്ക്കയുംവേണം മടിയ്ക്കാതെ ദേവി.
രഘുവരൻതന്നെവനത്തിലാക്കാതെ
ഭരതനു രാജ്യംകൊടുക്കിലാപത്തു
ഭവിക്കുമെന്നതും ധരിക്ക കൈകേയി.
ചതുർദശവർഷം വനത്തിലാക്കേണം
പതിനാലുവർഷം ഭരതനാളുമ്പോൾ
പ്രജകളൊക്കെയുമനുരഞ്ജിച്ചീടും,
പതിനാലാമാണ്ടുകഴിഞ്ഞുവന്നെങ്കിൽ
ബലംകൊണ്ടുതന്നെ വധിക്കാംരാമനെ.
പ്രചണ്ഡരാക്ഷസപ്രചുരമായുള്ള
വനത്തിൽചെന്നാലങ്ങിവനുണ്ടോപിന്നെ
തിരിച്ചുപോരുവാൻ തരംവരുന്നിതു.
പെരിയസിംഹങ്ങൾ കടുവാ കാട്ടാന
പെരികെയുള്ളൊരു വനേ വസിക്കുമ്പോൾ
തിരിയെപ്പോരുവാൻ തരംവരാനൂനം.
മടിക്കാതെകോപംനടിച്ചുഭൂഷണ-
മൊടിച്ചെറിഞ്ഞു നീ കിടക്കനിശ്ചലം.
പൊടി പിരളുന്ന വെറുംനിലംതന്നി-
ലതിനുചഞ്ചലം മനസ്സിൽ തോന്നാതെ.
അതിനുവേണ്ടുന്ന ബലമുണ്ടുനിങ്കൽ
വെറുത്തു നിന്നെയങ്ങൊരിക്കലുംനൃപൻ
മറുക്കയില്ലേയെന്നെനിക്കുനിർണ്ണയം.
പലവസ്തുകൊണ്ടും പ്രലോഭനംചെയ്താൽ

മനസ്സിലൊട്ടുമേയിളക്കം തോന്നൊല്ല
ഇതുരണ്ടുംതന്നെ തരുവോളംനേരം
മുഖത്തുനോക്കൊല്ലാ വചിക്കായ്കംവേണ്ട.
നിനക്കസൌഭാഗ്യമെല്ലതല്ലബോലേ
പതിക്കു നിന്നോടുപ്രണയമുണ്ടേററം
വചിക്കമെന്നുനീയിരിക്കൊലാഭൂപൻ
പതിക്കമഗ്നിയിൽ നടുക്കമെന്നിയെ.
മടിക്കയെല്ലതിനൊരിക്കലുമവൻ
നടിച്ചു കോപവുമുറച്ചുമാനസം
വിളിച്ചുരോധിച്ചു ശയിക്കുഭൂതലേ.
നരപതിയായ ദശരഥൻവന്നു
പരിപാകംനിൻെറ കരളിലുണ്ടാവാൻ
പരിചിനോടനുസരിച്ചുമോരോരൊ
സരസവാക്കുകൾ പറഞ്ഞീടുമവൻ.
പെരികിയഭൂമി ധന ധാന്യങ്ങളും
തരാമെന്നുചൊന്നാലിളകില്ലാകാതെ.
മടവാർതൻകുല മകുടമാലികെ
എടുത്തുനിന്നെയുമടുപ്പിച്ചു ഗാഢം
പിടിച്ചുണയ്ക്കിലും മടിയ്ക്കൊല്ല മനം
മടിച്ചുവീടിക കടിച്ചുനൽകിലും
കുടിച്ചുകണ്ണുനീർ കിടക്കിലും ഭുവി
നടിച്ചുദീനനായ്പിടിക്കിലും പാദം
നടിച്ചു കോപവുമടക്കൊല്ല ദേവി.
മുടിഭരതനുമടവി രാമനും
മടിയാതെ ഭൂപൻ തരുവോളംനേരം
അടങ്ങൊല്ല കോപം നടിച്ചാനെങ്കിലും
നടുങ്ങൊല്ല ചെററു മിടുക്കുണ്ടെന്നാകിൽ”
ഇതുകേട്ടു മോദമിയന്നു കൈകേയി-
യതിപാപത്തിങ്കൽ കൃതമതിയായി
സ്തുതിച്ചാൾകുബ്ജയെയതിമാത്രമപ്പോൾ

സ്തുതിയെല്ലോ മോദംവരുത്തു മെല്ലാക്കും.
"ഇതിത്രനാളും ഞാനറിഞ്ഞില്ലനിൻെറ
മതിബലം കൂനിയതി ചിത്രമെടൊ.
പൃഥിവിയിലുണ്ടു പെരികെ കൂനികൾ
പൃഥുബുദ്ധിയായിട്ടതിൽ നീയെയുള്ളു
മദത്ഥസാധനെ കൃതമതിയായി
തദന്യയെക്കണ്ടില്ലിവിടെ ഞാനിപ്പോൾ.
പെരികകുബ്ജകൾവൃഥിവിയിലുണ്ട-
ങ്ങഴകില്ല കണ്ടാലവക്കു മന്ഥരെ.
ത്മവണ്ണമല്ലനിൻ ശരീരത്തിലേററ-
മഴകുണ്ടുപെ ചററുമസത്യമല്ലിതു.
വളഞ്ഞിരിക്കുന്ന സരോരുഹത്തിൻെറ
വടിവെന്നപോലെവരാംഗിനിന്നുടെ
വളഞ്ഞ ഗാത്രത്തിൽ വിളങ്ങുന്നരൂപ
മനോജ്ഞത കണ്ടാൽ മതിയാകുന്നില്ല.
തെളിഞ്ഞ മാറത്തു വളൻവന്മുഴ
വളഞ്ഞ ഗാത്രത്തിലൊളിച്ചുദരവും
തടിച്ചു വട്ടമൊത്തിരിക്കുന്ന നല്ല
മുലത്തടങ്ങളും ഘനജഘനവും
കുളുർമതിപോലെ തെളിഞ്ഞൊരാനനം
നിരുപമമായ നിതംബദേശവും
നിനാദിക്കുന്നൊരു രസനയുംപിന്നെ
കണക്കിലേററമക്കനത്തു നീണ്ടൊരു
തുടയും കാലുമങ്ങതി മനോഹരം
നടക്കുമ്പോളുടൻ കൊട്ടുകൊടത്തല്ലി
ഇടയും കൊട്ടുകാലടിയോളം മുടി-
യുടുത്തു പട്ടുകൊണ്ടഥ നടക്കുമ്പോൾ
അരയന്നത്തിൻെറ നടയെന്നും തോന്നും.
അനേക മായകളനേകം ബുദ്ധിക-
ളനേകം ക്ഷത്ര വിദ്യകളുമെന്നിവ

മനസ്സിൽ കൊള്ളാഞ്ഞു നിറഞ്ഞുവാങ്ങിയ-
ങ്ങുരസിലുണ്ടായ മുഴയെന്നുതോന്നും.
ഭരതനു രാജ്യ മടവീരാമനു-
മീതുരണ്ടും വന്നാലുടനെ മന്ഥരെ
കനത്തിൽ ചന്ദനം മുഴയിൽ തേപ്പിച്ചു
കനകമാലയുമിടുന്നുണ്ടു തവ.
മദീയ ദാസികൾക്കധിപയാക്കുവൻ
മതിയുള്ള നിന്നെ മടിയാതെ"യെന്നു
പറഞ്ഞു പിന്നെയും കൊടിയ കൂനിയാൽ-
പ്രചോദിതയായിട്ടുടൻ കോപഗ്രഹം
അകംപുക്കു ദേവിയതി ശോകമോഹ-
മെഴുന്ന കോപവും കലൎന്നുകൈകേയി
അനൎഘ ലത്നങ്ങളമിഴ്ത്തിന നല്ല
പതക്കം ഹാരാദി വിഭ്രൂഷണങ്ങളെ
മുറിച്ചെറിഞ്ഞവൾ വെറുനിലം തന്നിൽ
കിടന്നു കൈകേയി; പറഞ്ഞു മന്ഥര:—
"രഘുവരനെയിന്നഭിഷേകംചെയ്കിൽ
ഭരതനു മൃതിവരുമെന്നു നൂനം.
മറന്നുപോകാതെ പറഞ്ഞതൊക്ക"യെ-
ന്നരികിൽ ചെന്നവളിരുന്നു പിന്നെയും.
പറഞ്ഞുറപ്പിച്ചോ.ാനന്തരം ദേവി-
യുരത്തു മാനസമറച്ചുമിങ്ങിനെ
'ഭരതനു രാജ്യമരണ്യം രാമനും
വരുത്തുവൻ പക്ഷെ മരിപ്പനെ'ന്നേവം
വചിച്ചിവതന്നെയയച്ചു കൂനിയെ-
യുറച്ചുകൈകേയി ശയിച്ചു ഭൂമിയിൽ.
അതുസമയത്തിൽ ദശരഥനൃപ-
നഭിഷേകാൎത്ഥമായോരൊ പദാൎത്ഥങ്ങൾ
ഒരുങ്ങിയൊക്കയുമിവിടെയെന്നവ-
നമാത്യ വൃദ്ധന്മാരറിയിച്ചശേഷം

കൃതമായി കൃത്യം നമുക്കെന്നു ഭൂപൻ
കൃതിയാം രാമൻെറയഭിഷേകക്കഥ
ഭരതമാതാവെപ്പറഞ്ഞു കേൾപ്പിപ്പാൻ
പരിചിനോടവൻ ഭവനം പൂകിനാൻ.
അവിടെക്കാണാഞ്ഞു ദയിതതന്നെയും
മദന മാൽപൂണ്ടു വലഞ്ഞു ഭൂപതി.
സുദതിമാർമണിയെവിടെപ്പോയെന്നും
സുമുഖനത്യന്ത പരവശനായി
പ്രിയതമതന്നെത്തിരഞ്ഞു ഭൂപതി
പുറത്തുവന്നപ്പോൾ പ്രതിഹാരി ചൊന്നാൾ
അറിഞ്ഞനന്തരം നടന്നുടൻ കോപ-
ഗൃഹാമകംപൂക്ക നൃപപ്രവീരനും,
വടിവോടു തലമുടി മടക്കീട്ടു
നെടിയ വേണിയും ധരിച്ചു കൈകേയി
സുരവര നാരി പതിച്ചതുപോലെ
ധരാതലത്തിങ്കൽ കിടന്നതു കണ്ട-
ങ്ങതിന്മൂലമെന്തെന്നറിവതിന്നായി
അരികെ ചെന്നിരുന്നവളെയുംമെല്ലെ,
ന്നെടുത്തു തന്നുടെ മടിയിൽവെച്ചഥ
പിടിച്ചു പൂണ്ടവൻ തുടച്ചു കണ്ണുനീർ
പറഞ്ഞാനിങ്ങനെ പരിഭ്രമത്തോടെ:—
"അറിഞ്ഞതില്ല ഞാൻ തവ ശോകമൂലം
പറഞ്ഞാലും കോപമിയന്നതെന്തഹോ?
കളകള ഖേദം കളമൊഴിയാളെ
വിളങ്ങുമാനനം തളർന്നതെന്തെടോ?
തെളിഞ്ഞ കണ്ണുകൾ കലങ്ങുന്നെന്തിനു?
വള തളകൾ തോൾവളകളെന്നിവ
കളവാനെന്തിപ്പോൾ നളിനലോചനെ?
കുളിക്കാതെ പൊടി കലർന്നു ഭൂമിയിൽ
ശയിപ്പാൻ കാരണം വചിച്ചാലും പ്രിയെ.

വളൎന്നുള്ള ശോകം പറയുന്നാകിലൊ
കളയുന്നുണ്ടുഞാനുടനെ വല്ലഭേ;
കളിച്ചു സുന്ദരി കലഹിച്ചീടാതെ:
കിളിമൊഴിയാളെ പിഴച്ചില്ലേതും ഞാൻ.

* * * * *

* * * * *

വദവദബോലെ കലഹകാരണം
മതിമതിതാപം മതിതളരാതെ.
സരസിജംപോലെ നിറന്നൊരാനനം
കറുത്തുകാണുമ്പോൾ പൊറുക്കുന്നില്ലേതും.
വെറുത്തനിന്നൊട്ടു പറഞ്ഞതാരിന്നു?
കറുപ്പുമാനസെ വരുവാനെന്തയ്യോ?
വശക്കേടെങ്കിലോ വചിച്ചാലുംപ്രിയെ
വിദഗ്ധവൈദ്യരുണ്ടതിങ്ങകററുവാൻ.
മനസ്സിലേതാനുമഭിപ്രായമെങ്കിൽ
മടിയാതെചൊന്നാൽ തരുവനെല്ലോഞാൻ
ദരിദ്രരിലാരെദ്ധനവാനാക്കേണ്ടു?
ധനികളിലാരെദ്ദരിദ്രനാക്കേണ്ടു?
അവദ്ധ്യരിലാരെ വധിക്കേണ്ടു ചൊൽക?
വധിക്കേണ്ടുംപേരിലയക്കേണ്ടതാരെ?
പറഞ്ഞതൊക്കയും തരുവനല്ലോഞാൻ
പറവാനെന്തിനു മടിക്കുന്നോമലെ?
അലകടൽനാലുമവധിയായുള്ളോ-
രവനിയെന്നുടെ കുടക്കീഴല്ലയോ?
കിഴക്കുതെക്കരും പ്രതീച്യോദീച്യന്മാർ
സുരാഷ്ട്രസൌവീരകലിംഗമാഗധർ
പെരിയവംഗാംഗങ്ങൾമത്സ്യസിന്ധുകൾ
സമൽകോസലമിവററിലോരോന്നിൽ
വരുംധനങ്ങളുണ്ടതിലെന്തുവേണ്ടു?
ബഹുമാനത്തോടെതരുന്നതുണ്ടുഞാൻ

ഇതെന്റെജീവനംതരുവാഃനാമലെ
പൊടിപിരളുവാൻവെറുനിലത്തുനീ
കിടക്കുന്നെന്തഹോകൃശാംഗ! ചൊല്ലുക.”
അതുകേട്ടുദേവി പതുക്കെച്ചൊല്ലിനാൾ:—
“ഇതൊന്നുമല്ലെന്റെ വ്യസനകാരണം
മനസ്സിലൊന്നുണ്ടങ്ങഭിപ്രായമതി-
ങ്ങിനിക്കു നൽകാമെന്നിരിക്കിലിന്നു നീ
പ്രതിജ്ഞചെയ്യേണമുടൻതന്നെയെന്നാൽ
പറവനല്ലാതെ പറഞ്ഞെന്തുഫലം?”
അതുകേട്ടു പങ്ക്തിരഥൻപറഞ്ഞിത-
ങ്ങവളോടു ശോകഹതമനസ്സായി:—
“മമ ജീവനെക്കാളതിപ്രിയം നീയു-
ങ്ങതിലതിപ്രിയനറിക രാമനെ-
ന്നറിഞ്ഞതല്ലോനീയുമിരിക്കുന്നതെന്നാ-
ലവനാണു തവ തരുവാൻ കാംക്ഷിതം.
വഴിയെകാണുമ്പോൾ മിഴിതണുത്തീടും
മൊഴികൾകേൾക്കുമ്പോൾ ചെവി കുളുത്തീടും
അണയുമ്പോളംഗം കുളുക്കുമത്യന്തം
മണക്കുമ്പോളുച്ചി തണുക്കുമേററവും.
ഇവണ്ണമത്യന്തം പ്രിയനവനിനി-
യ്യവനാണുതവ തരുവനിപ്പോംഞാൻ
മദീയരാജ്യം ഞാനവനു നൽകിലും
മദമെന്യേയവനനുജന്മാരോടും
ഒരുമിച്ചുവാഴുമതിസ്നേഹത്തോടെ
യൊരുപോലെയവനവരജന്മാരിൽ
ഗുണവാനേററവും ഗുരുഭക്തിയുള്ളോ-
നനസൂയൻ നല്ലശമദമയുതൻ
ഒരുഭേദമില്ലാത്തവനല്ലോരാമ
നവനാണുതവ തരുവൻ കാംക്ഷിതം
മദീയരാജ്യവുംമദീയജീവനും

മദീയഭാൎയ്യമാർ മദീയപുത്രന്മാർ
ഇവരെയൊക്കയും ത്യജിക്കാമെങ്കിലും
അരക്ഷണംപോലുമവനെവേറിട്ടാ-
ലിനിക്കുജീവിതമിരിക്കയുമില്ല
അവണ്ണമിഷ്ടനാമഭിരാമൻരാമ
നജയ്യനാദിത്യദിതിസുതരാലും
അവനാണുതവമനോരഥംതരാം
പറകകൈകേയി പരിതാപം വേണ്ട
പടുകുഴിയിൽഞാൻ പതിച്ചുപോകാതെ
വരനഭിപ്രായമറിഞ്ഞുചൊല്ലുക”
അതുകേട്ടുദേവി പറഞ്ഞാളീവണ്ണ-
മവനിപാലനോടുറപ്പിച്ചുകൊണ്ടു-
ഭവദുക്തമായ വചനമൊക്കെയും
ത്രയത്രിംശൽകോടിസുരഗണഭൃതം
പകലിരവുമപ്പനിമതിസൂൎയ്യർ
ജഗത്തുകൾദിക്കു വിദിക്കുകൾതാനും
ക്ഷിതിനഭോഗാനം ശ്രുതിചതുഷ്ടയം
ശ്രുതങ്ങൾ ഗന്ധൎവ്വപിശാചരാക്ഷസർ
ഗൃഹദേവതകൾ വനദേവതമാർ
ഗ്രഹങ്ങൾനാളുകളിവരെല്ലാം കേൾക്ക
പുരാരഘുകുലനരപാലന്മാരി-
ലൊരുവനുംസത്യം കളഞ്ഞിട്ടില്ലല്ലോ
നരപതിസത്യമതളിച്ചെയ്തതി-
ന്നൊരുമയിൽസാക്ഷിയിവരെല്ലാവരും”
ഇവണ്ണംചൊല്ലിയങ്ങനന്തരം ദേവി
പറഞ്ഞാൾ ചിന്തിതംമനോരഥം തദാ:—
“സുരാസുരരണസമയത്തിൽനിന്നെ
യുറങ്ങാതെകണ്ടു പരിത്രാണം ചെയ്തേൻ.
അതുകൊണ്ടുനീയും പ്രസാദിച്ചുരണ്ടു-

വരങ്ങൾ തന്നല്ലോയിനിക്കു്ഭൂപതേ.
അതിലൊന്നുകൊണ്ടുയുവരാജനായി-
ട്ടഭിഷേകംചെയ്ക ഭരതനെയിപ്പോൾ
ദ്വിതീയംകൊണ്ടു നിൻമകനാം രാമനെ
വനത്തിലാക്കുക മടിയാതെ ചെററും.
ഒരൊമ്പതുമഞ്ചും വരിഷമൊക്കയും
വനത്തിങ്കൽ രാമൻ വസിക്കേണ"മെന്നു

പരുഷമാംവണ്ണംപറഞ്ഞു കൈകേയി
പുരുഷവര്യനോടതു നേരമവൻ
ഉലയിൽചുട്ടതീയെരിയുന്നാരാചം
ചെവിയിൽകൊണ്ടന്നു തിരുകിയപോലെ
പറഞ്ഞുകേട്ടുടൻ ദശരഥനൃപൻ
പരിഖിന്നനായിപ്രമോദമെന്നിയെ
കരുത്തേറുന്ന വൻ പുലിയെക്കണ്ടുള്ള
കരുത്തില്ലാതമാൻ വിരണ്ടതുപോലെ

പ്രകോപശോകത്താൽ പതിച്ചുഭൂമിയിൽ
പ്രബുദ്ധനായുടൻ പറഞ്ഞാനീവണ്ണം;—
"പരമദുഷ്ടേസൽകുലവിനാശിനീ
പതിവ്രതാകുലകറയായുള്ളോവെ
നിനക്കെൻറരാമൻ പിഴച്ചതെന്തയ്യോ?
പറക ഞാൻതന്നെ പിഴച്ചതെന്തയ്യോ
സ്വമാതാവേപ്പോലെ രഘുപതിനിന്നെ
പരിശുശ്രൂഷിച്ചാൽ ഫലമിതോവേണ്ടു?

പെരുവ്യാളിപോലെ നൃശംസയാംനിന്നെ
യറിയാതെകണ്ടു ഗൃഹത്തിങ്കലാക്കി.
പിതൃഭക്തനായ തനൂജനെക്കാട്ടിൽ
കളകെന്നിങ്ങിനെ കളമൊഴിയാളെ
അവനെക്കാണാതെയരക്ഷണം ജീവ-
നിരിക്കയില്ലെന്നു ധരിക്കനീമമ.

പകലോനെവെടിഞ്ഞുഭാ:കിരിക്കിലും
തനയനെവെടിഞ്ഞിരിക്കാകേവലം
തരുണിജ്ജീവിതമിനിക്കെന്നുനൂനം.
ഇവണ്ണമുള്ളോരു മതിവിടുകനീ
നമസ്കരിക്കുന്നേൻ നിനക്കുകൈകേയി
സുകൃതമുണ്ടാമിന്നിതുമോഹിക്കാതെ
സുവദനയെങ്കൽപ്രസാദിച്ചീടേണം.
ഒരപ്രിയമായവചസ്സുചൊല്ലുവാൻ
മനസ്സിലുംകൂടി സ്മരിക്കയില്ലല്ലോ.
ഇവണ്ണമായൊരു നിരൂപണമിപ്പോൾ
നിനയ്ക്കരുതുനീ യൊരിക്കലുമിതു.
ഭരതനെസ്നേഹമിനിക്കുണ്ടോയെന്നു
പരീക്ഷിപ്പാൻതന്നെ തുടങ്ങുന്നെങ്കിലും
പറയരുതല്ലോ രഘുപ്രവീരനെ
വനത്തിലായിട്ടങ്ങയയ്ക്കയെന്നതു.
സ്തുതിക്കുംരാമനെപ്പലപ്പോഴുംനന്നാ-
യതെൻെറ സേവയെക്കൂന്നറിഞ്ഞുഞാനിപ്പോൾ-
കൃതമതിയായ നിനക്കിതുതോന്നാൻ
പിശാചാദിക ന്നു പിടിച്ചിട്ടില്ലയൊ?
സുകുമാരനായ കുമാരനെങ്ങിനെ
പതിന്നാലുവർഷം വനേവസിക്കുന്നു?
ക്ഷമാദയാസത്യദമശമങ്ങളും
വിതരണം ശൌചം തപസ്സമിത്രതാ
ഗുരുശുശ്രൂഷയുമൃജുതമെന്നിവ:
ഗുണങ്ങൾരാമങ്കൽ ധ്രുവങ്ങൾശോഭനെ.

ഇവണ്ണമുള്ളോരു സുതനെയെന്തിനു
പ്രവാസിപ്പിക്കുന്നുപരീവാദമുണ്ടാം.
സകലവിദ്യകൾ പഠിച്ചതുകൊണ്ടും
വ്രതങ്ങളെനന്നായനുഷ്ഠിക്കകൊണ്ടും

സുഖമില്ലാതെപോയവനിത്രനാളും
സുതനും കേവലം കൃശനാകകൊണ്ടു
സുഖങ്ങളെഭുജിച്ചിരിക്കുന്നകാലം
സുദതിപോവാനായുറയുന്നെങ്ങിനെ?
അഭിഷേകത്തിന്റെ വിഘാതംരാഘവ
നറിയുംമുമ്പെഞാൻ മരിക്കണംവേഗം
അതല്ലയെങ്കിലിന്നിത്തുരജനിതാൻ
പുലരാതെതന്നെഭവിയ്ക്കയുംവേണം.
ഒരുത്തരെക്കുറിച്ചൊരപ്രിയമെന്നാ-
തൊരിക്കലെങ്കിലും സ്മരിക്കയില്ലവൻ.
സകലസമ്മതൻ സുമുഖനത്യന്ത-
മവനൊടപ്രിയം പറയുന്നെങ്ങിനെ?
ചതുസ്സരിൽപതിക്കകെത്തകപ്പെട്ട
ധരിത്രിയിലുള്ള ബഹുദ്രവ്യങ്ങളും
തരുവനപ്രിയമിതുപറയാതെ.
തരുണിനല്ലതുവരുമിതുകേട്ടാൽ.
ത്രിലോകനിന്ദിതവഴിയിൽനിന്നുനീ-
യൊഴിയണ"മെന്നു വളരെയാചിച്ചു.
ഇതിങ്ങനെഭൂപൻ പലതരത്തിലും
പറഞ്ഞിട്ടുമൊരുകരുണകൂട്ടാതെ
പറഞ്ഞാൾകൈകേയി പരുഷവാക്യങ്ങൾ
സ്വകാൎയ്യത്തിലുള്ളൊരഭിനിവേശത്താൽ
"തരാമെന്നുമുന്നം പ്രതിജ്ഞയുംചെയ്തു
തരാതിരിക്കുന്നതുചിതമല്ലെടൊ.

ശ്രവിച്ചില്ലേപണ്ടുശിബിയെന്നരാജാ
മഹത്തായുള്ളൊരു മഖംചെയ്യുന്നേരം
അവനെയിന്ദ്രനുമനലനുമായി
പരീക്ഷിപ്പാൻമനം മുഴുത്തുടൻതന്നെ
കപോതമായ്പുനു കൃപീഡയോനിയും

പരുന്തായിന്ദ്രനും പിടിപ്പാൻവന്നിതു.
ഭയംനടിച്ചഗ്നി ശിബിനൃപൻകയ്യിൽ
പതിച്ചപ്പോൾഭൂപനഭയംനൽകിനാൻ.
പറന്നുപിന്നാലെ പരുന്തുവന്നപ്പോൾ
പറഞ്ഞു മദ്ഭക്ഷ്യംതരികമന്നവ
ഇതിനെയിന്നുഞാൻ ഭുജിച്ചില്ലെങ്കിലൊ
മരണംവന്നിടുമിനിക്കുഭൂപതെ.
നിനക്കുയോഗ്യമല്ലെനിക്കശനമാ-
യിരിക്കുന്നവസ്തുകെടുക്കുന്നതേതും.
തരികയില്ലയെന്നിരിക്കിലൊനിന-
ക്കതിഘോരമായ നരകംകൈവരും.

ഇവണ്ണമുള്ളൊരു പതത്രിരാജൻെറ
വചനംകേട്ടുടൻ വചിച്ചാനിത്തരം;—
'അഭയംനൽകിനേനതിനമിന്നുനീ-
യസത്യംചൊല്ലുകയല്ലറികപക്ഷീന്ദ്ര.
ഇതരമാംസങ്ങൾ നിനക്കുതന്നീടാ-
മിതിനെഞാനിന്നുതരികയില്ലെ'ന്നു
പറഞ്ഞുകേട്ടപ്പോൾപതംഗരാജനും
പറഞ്ഞുപാർത്ഥിവവരനൊടിങ്ങിനെ:—
'അസത്യത്തിലത്രഭയമുണ്ടെങ്കിലൊ
തവമാംസംതന്നെ തരികമന്നവ
കപോതതുല്യമായിനിക്കിപ്പോളെ'ന്നു
ഖഗവരൻചൊന്നാൻ നൃപവരനൊടു.

തദാനൃപതിയുംതുലാംകൊണ്ടുതൂക്കി
സ്വമാംസമാവോളമറുത്തതിൽവെച്ചു
നിറച്ചിട്ടുമതിൽസമതയല്ലാഞ്ഞു
സ്വയംതന്നെതുലാംകരയേറിഭൂപൻ
തദാസമമായീതുടൻക്ഷിതീശനും
മുദാപറഞ്ഞിതുശകുനിവീരനോ-

'ടിനിയെന്നെത്തന്നെ പതത്രിവൎയ്യനീ
ഭുജിച്ചാലു'മെന്നങ്ങനുവദിച്ചപ്പോൾ
ഇരുവരുമുടൻ പരിതുഷ്ടന്മാരായ്
കൊടുത്തുടൻഗതി ശിബി ക്ഷിതീശനും.
അതുതന്നെയല്ല പറഞ്ഞിടാമെന്നു-
മവനിയിലുണ്ടുപലരുമിങ്ങനെ.

അളൎക്കനെന്നൊരു മഹീപതിതാനു-
മുദഗ്രയായുള്ള പ്രതിജ്ഞചെയ്കയാൽ
നയനഹീനനാം ദ്വിജവരനായി-
ട്ടസത്യഭീതനായ്ക്കൊടുത്തു കണ്ണുകൾ.
സമുദ്രമിന്നുമിന്നിലെക്കുനില്ക്കുന്നു
സുരന്മാൎക്കുപണ്ടു സമയംചെയ്കയാൽ.
ഇതിങ്ങിനെപണ്ടുനടന്നവർസത്യ-
മറിഞ്ഞു സത്യത്തെ ത്യജിക്കരുതെടൊ.
പറഞ്ഞുസത്യവും പഴുതാക്കിയിപ്പോൾ
രഘുവരൻതന്നെയഭിഷേകംചെയ്കിൽ
വിഷംകുടിച്ചുഞാൻ മരിപ്പനിന്നെൻറ-
ഭരതൻതന്നാണ് വിഷാദമില്ലേതും.
ഗരളംഭക്ഷിച്ചുമരിച്ചനന്തരം
ശമിക്കരാമനെൻറാജ്ഞനന്നിയോടുനീ"
ഇതുപറഞ്ഞതിവിഷണ്ണചിത്തയാ-
യടങ്ങികേകയതനുജയുമപ്പോൾ.
മനുപ്രവീരനാംമനുവരൻദേഹ-
സ്മരണമെന്നിയെ പതിച്ചുഭൂമിയിൽ.
ചിരേണബോധവുംലഭിച്ചുടൻതന്നെ
ചുറ്റുചുടനോക്കിപ്പറഞ്ഞുപിന്നെയും:—
"വരതനോനിൻറ നിരൂപണമിതു
ഭരതനുകൂടി ഹിതമാകയില്ല.
ഭരതനുത്തമൻ രഘുവരനേക്കാൾ

ചലിതങ്ങൾകൊണ്ടും ഗുണങ്ങളെക്കൊണ്ടും
പതിസുതൻ ലോകരിവരെല്ലാവൎക്കും
ഹിതമല്ല ചെററുമിതെന്നു നിശ്ചയം.
നിനക്കതന്നെയുമൊട്ടുക്കം തോന്നിടും
പിഴച്ചിതെന്നതു മനസ്സിൽ വല്ലഭേ.
പ്രജകൾ മന്ത്രികൾ പുരോഹിതന്മാരു-
മൊരുമിച്ചുകൂടി നിരൂപിച്ചുകാൎയ്യം
തിരിച്ചുവെക്കുമ്പോൾ മഹാലോകരെല്ലാം
മഹാപവാദത്തെപ്പറകയും ചെയ്യും.
ഇതു സത്യമെന്നു നിനച്ചു ചെയ്യുമ്പോ-
ളതിയായിട്ടുള്ളോരപകീൎത്തിയുണ്ടാം.
മഹാജനം രാമൻ പിഴച്ചതെന്തെന്നു
മടിയാതെ ചോദിച്ചുളവു കൈകേയി
അവരോടെന്തു ഞാൻ പറയുന്നതയ്യോ?
അപരാധമില്ലാതൊരു മകനോട-
ങ്ങടവിയിൽ പോവാൻ പറയുന്നനേരം
അവൻമുഖാംബുജം കറുത്തുകാൺകയിൽ
മരിക്കയല്ലയോയിനിക്കു നല്ലതും?
ഹരഹരയിതില്പരമുണ്ടിന്നിയും
ശിവശിവ കണ്ടാൽ പൊറുക്കുന്നെങ്ങിനെ?
ജലജലോചനൻ ജനമനോഹരൻ
ജലദശ്യാമളൻ വനേ ഗമിക്കുമ്പോൾ
ജലകണം കണ്ണീന്നൊഴുകി ദീനയായ്
ജനകനന്ദിനീ കരഞ്ഞുവീഴ്കയും
ജനനി കൌസല്യ ഭുവി പതിക്കയും
ജനപദേശന്മാർ മുറവിളിക്കയും
'ജരനരവന്ന നൃപതിക്കിനിയും
ജയംകെണ്ടില്ലേതും വിഷയാദികളിൽ.
ജഗല്പതി മായാവിചിത്രമല്ലയോ?

ജളത കണ്ടാലുമിവനുടെയെന്നു
ജനങ്ങൾ നിന്ദിച്ചു പറഞ്ഞിരിക്കയും
ജഗത്തിലെല്ലാരുംപരിഹസിക്കയും
ജനകരാജൻകേട്ടതിപീഡിക്കയും
ജനനിമാർ മനംകലങ്ങിയിട്ടനു-
മുറക്കംകൂടാതെ വ്യഥിച്ചിരിക്കയും
ഇതൊക്കയുംകണ്ടങ്ങിരിക്കുന്നെങ്ങിനെ?
മികച്ച പാതകി വചിക്ക നീയിപ്പോൾ.
മണിമാളികയിലിരിക്കുന്ന രാമർ
വനത്തിലെങ്ങിനെ തനിയെപോകുന്നു?
ഇണപിരിയാതെ നടന്ന ലക്ഷ്മണ-
നിനിയുണ്ടോ ജീവിച്ചിരിപ്പാൻപോകുന്നു?
ജനകരാജന്റെ മകളുംജീവിത-
മിനിക്കളഞ്ഞീടുമരക്ഷണംകൊണ്ടു
അസതിയാം നിന്നെ സതിയെന്നുംചൊല്ലി-
അറിയാതെകണ്ടു വിവാഹംചെയ്തു ഞാൻ.
അതിൻഫലമിന്നങ്ങറിവാറുമായി-
യസതിയെന്നതും പറയുന്നെന്തിനു.
വിഷംകലൎന്നുള്ളസുരാ പാനംചെയ്താ-
ലതിൻഫലംപിന്നെ വരുന്നതല്ലയൊ?
സുരാപാനംചെയ്ത ധരാസുരനെക്കൊ-
ണ്ടപവാദം മുററും പറയുന്നപോലെ.
പിതൃഭക്തനായ സുതനെക്കാട്ടിങ്കൽ
കളഞ്ഞാലിവണ്ണം പറഞ്ഞീടുംലോകർ.
സുതനെ ഞാനിന്നു വനത്തിന്നുപോവാൻ
വചിക്കുന്നനേരം മടിക്കാതെ രാമൻ
മറുത്തുചൊല്ലാതെ വനേ ഗമിക്കുമ്പോ?
ളിനിക്കു ജീവനം സഹ ഗമിച്ചിട്ടും.
പലവിധംകൊണ്ടുംനിനച്ചുകാണുമ്പോൾ

ഭരതനും നീയും പരിശേഷിച്ചീടും.
ഒരുപോലെ മററുള്ളവരെയൊക്കെയും
നരകത്തിലാക്കിപ്പരിതാപമെന്ന്യെ
പരിചിൽ വാഴുക ഭരതനും നീയും.
ശ്രവിക്ക കൈകേയി നിനക്കുള്ള ദുഷ്ട-
മതി ഭരതനമനുഭവിച്ചെങ്കിൽ
അവനിനിക്കുള്ള പിതൃക്രിയതന്നെ
കഴിക്കേണ്ട രാമൻ കഴിച്ചാലെപോരും.
എനിക്കവനോടു പിതൃപുത്രഭാവ-
മൊരിക്കലുമില്ലെന്നറിയ്ക്ക കൈകേയി.
വിധവയായി നീ മഹീ പാലിക്കുമ്പോ-
ളപവാദം നിനക്കതിയായുണ്ടാകും.
അത്രനേരം തോന്നും നിനക്കുതന്നെയും
പിഴച്ചിതെന്നു മനസ്സിൽ വല്ലതെ.
അപാദചാരിയായ് നടന്ന രാമനെ
യടവിയിൽപോവാൻ പറയുന്നനേരം
മൃദുതരമായ തളിരുപോലുള്ള
പാദങ്ങളാലവൻ നടക്കുന്നതെങ്ങിനെ?
അതിഘോരമായ വനത്തെയിന്നിഹ
നിനയ്ക്കുമ്പോൾതന്നെ നടുക്കമുണ്ടാകും.
മഹാവസ്ത്രങ്ങളെ ധരിച്ചുശീലിച്ചോൻ
മരവിരിയിന്നു ധരിക്കുന്നെങ്ങിനെ?
മടപ്പള്ളിവെപ്പാൻ പിശകിവന്നോരോ
പട്ടത്വമുള്ളവർ ചമച്ചൊരുനല്ല
മധുരവസ്തുക്കൾ ഭുജിച്ച രാഘവൻ
ഫലമൂലം തിന്നു നടക്കുന്നെങ്ങിനെ?
മണിമയമായ തളികയിലുണ്ണും
മനുകുലവീരനിലയിലുണ്ണുമോ?
മൃദുതരമായ ദുകൂലംകൊണ്ടതി-

മനോഹരമായിച്ചമച്ച മെത്തയിൽ
ശയിച്ചിരിക്കുന്നമനുകുലോത്തമൻ
ശയിക്കുന്നെങ്ങിനെ തൃണപൎണ്ണങ്ങളിൽ?
നവമണികൾകൊണ്ടണിഞ്ഞുള്ള നല്ല
മണിഗേഹങ്ങളിലിരുന്ന ശ്രീരാമൻ
തുണയുമെന്നിയെയുടജം നിൎമ്മിച്ച
തനിയെപ്പോയങ്ങു വസിക്കുന്നെങ്ങിനെ?
പ്രചണ്ഡരാക്ഷസരുളവായ കാട്ടിൽ
പതിന്നാലുവൎഷം വസിക്കുന്നെങ്ങിനെ?
പെരുകിയ ദുഷ്ടമൃഗങ്ങളുള്ളതിൽ
പരമദുഷ്ടേ പോയിരിക്കുന്നെങ്ങിനെ?
ഹര ഹര കഷ്ടം ശാത നിന്നുടെ
ശിവ ശിവയിതങ്ങടങ്ങു ദുൎമ്മതെ.
ജഗൽപ്രിയനായ രഘുപ്രവീരനെ
ജഗതിപാലിപ്പാൻ തുടങ്ങുന്നനേരം
അടവിയിലോടിനടക്കയെന്നതും
കടുപ്പമായ് ചൊൽവാൻ മടിയില്ലയല്ലൊ.
ശരംകൊണ്ടു നിൎമ്മിച്ചിരിക്കുന്നല്ലല്ലീ
തരുണിമാരുടെ കരളിതൊക്കെയും.
അബലമാൎജ്ജന്മമിതുതന്നെ, കഷ്ട-
മവരെയൊക്കെയും കുലത്തോടെ കുറ-
പറയുന്നെന്തിനു സ്വകുലപാംസിനി.
ഭരതമാതാവിൻ ജനിതന്നെ കഷ്ടം
നിഖിലപാതകനിലയഭൂതേ നീ

വിഷം കുടിച്ചുടൻ മരിക്കിലും പിന്നെ
പെരിയ വെള്ളത്തിൽ കുടിച്ചു ചാകിലും
മഹിതലത്തിങ്കലടിഞ്ഞുവീഴ്കിലും,
കുപിതയായിത്ഥം പരുഷംചൊൽകിലും
കുലഘ്നി നിൻ കാമം വരുത്തുന്നില്ലഞാൻ.

വ്യാഘ്രയുമഗ്നിയിൽ പതിക്കിലുംപിന്നെ
പെരിയ വെള്ളത്തിൽ കുടിച്ചു ചാകിലും
നരവരനെയങ്ങയക്കയില്ലഞാൻ
ഭരതനു രാജ്യം കൊടുക്കയുമില്ല.
വരാത്ത വസ്തുക്കൾ പറയുന്നെന്തിനു?
വരാതവസ്തുക്കൾ വരാവരാനനേ.
മതിമതിയിതു മതികെട്ട നിന-
ക്കതിയായുണ്ടാവാൻ പറക കാരണം.
നടിക്കൊല്ലാ കോപമടക്ക നിന്നുടെ
പിടിക്കാം കാലെ"ന്നു ദശരഥനൃപൻ
യയാതിപുണ്യങ്ങളൊടുങ്ങിയന്തത്തിൽ
പതിച്ചതുപോലെ പതിച്ചു ഭൂമിയിൽ.
ഇവണ്ണം ദീനനായവനിയിൽവീണോ-
രവനിപാലൻെറ മുഖത്തുനോക്കാതെ
പരമദുഷ്ടയാം ഭരതമാതാവും
പരിപാകമെന്ന്യേ പറഞ്ഞാൾ പിന്നെയും:—
"അസത്യവാദിയെന്നപവാദത്തെ നീ
വരുത്തിക്കൊള്ളാതെ വസുന്ധരാപതെ.
മറകളും സത്യം നിഗമങ്ങൾ സത്യം
പരമമായുള്ളോരറിവു സത്യമാം
സകല ധർമ്മവും സകല കാമവും
നൃപതേ സത്യത്തിലിരിക്കുമെന്നോൎക്ക.
വരദ്വയം തരാം നിനക്കെന്നു മുന്നം
പറഞ്ഞതുപോലെ തരികയിന്നു നീ
വരദ്വയംവേണമിനിക്കിന്നുതന്നെ
മരിപ്പനല്ലായ്കിലിരിപ്പുമില്ലെ"ന്ന-
തുറച്ചുചൊല്ലിനാൾ വെറുത്തു ഭൂപനെ.
മടുത്തുപിന്നെയും മദിരലോചന.
അനന്തരംഭൂപവരനൻകോപത്താ-
ലധികമാക്ഷേപിച്ചവളോടു ചൊന്നാൻ

പലപുണ്യങ്ങൾചെയ്തതിൻഫലത്തിനാൽ
പിറന്നരാമനെ കളയുന്നെങ്ങിനെ?
അധികശൂരനായധികവിദ്വാനാ-
യധികമാനിയാമിവനെയെങ്ങിനെ
കളയുന്നരഘുകുലവിനാശിനി!
കളഞ്ഞാലീശ്വരൻ സഹിക്കുമോ ബാലെ?
രഘുകുലകീർത്തിനിശാകരബിംബ-
വിനാശനവ്യാളി പറകകൈകേയി.
കുവലയംപോലെ നിറമുള്ളമേനി
ചുരുണ്ടുനീണ്ടറ്റമിരുണ്ടകേശവും
മുരണ്ടുമണ്ടുന്നോരിരുണ്ടവണ്ടിൻെറ
നിറംകെടുക്കുന്നോരളകഭംഗിയും
പ്രവാളവിദ്രുമപ്രഭകലരുന്നോ-
രധരംകുണ്ഡലമണിഞ്ഞഗണ്ഡവും
മൃദുതരമായ വദനവുംനല്ല
മതികുളുർപ്പിക്കും മനോജ്ഞഹാസവും
തടിച്ചുരുണ്ടുള്ള ഭുജദ്വയങ്ങളും
കളിക്കുന്നഹാരാവലിയുംകൈവള
തുടിയിടപോലെവടിവുമയൊരു
പിടിനടുവുമപ്പുടയുടകളും
ഉടഞ്ഞാണുംനല്ലതുടയിടയുമാ-
ക്കൊടിയകേതകിക്കിടഞ്ഞജംഘയും
അടിമലർതൊട്ടു മുടിയോളംപാർത്താൽ
കുടിലചിത്തേഞാൻ പിരിയുന്നെങ്ങിനെ?
മഹിതകേകയകുലവിനാശിനി
മനസിജനോടു സമാനനാംരാമൻ
ജനമനോരമൻപരാക്രമശാലി
യവനെയിന്നിപ്പോൾ വനത്തിലാക്കുവാൻ
നിനക്കല്ലാതെമറെറാരുത്തർക്കുംതോന്നാ
വനത്തിലിന്നവൻ ഗമിക്കുമ്പോൾഞാനും

മരിക്കുമപ്പൊഴെ ധരിക്കകൈകേയി
വരതന്നമണേ ക്രൂരദയാംമയി
സുരാംഗനപ്രാൎത്ഥ്യതനുഗ്ഗുണഗണെ
പരിരക്ഷിക്കേണം മകനാംരാമനെ
പുരിതന്നിലെന്റെയരികിൽവല്ലഭേ
യിരുന്നുകൊള്ളുവാനനുവദിക്കണം."
പലതരമിതിപറഞ്ഞുഭൂപതി
തൊഴുതിരുന്നിട്ടുംകനിവുണ്ടായില്ല.
പറഞ്ഞതൊന്നുമേ ഫലിയാഞ്ഞമൂലം
പെരിയശോകത്താൽപതിച്ചുഭൂമിയിൽ.
ഇതിങ്ങിനെതമ്മിൽ കലഹിച്ചുപാര-
മിയന്നശോകത്താൽ പറഞ്ഞിരിക്കവെ
പുലരുവാൻകാലമണഞ്ഞിതന്നേരം.
പലവാദ്യംകൊണ്ടു പലഗായകന്മാർ
നലമൊടുപള്ളിയുണൎത്തിനാരപ്പോൾ
വിമലനായുള്ള നൃപതിശോകത്താൽ
വിലക്കിനാൻപള്ളിയുണൎത്തേണ്ടയെന്നു.
പെരുകിയശോകം വരുന്നനേരത്തു
സുഖങ്ങളൊക്കെയും വിപരീതമാകും.
പറഞ്ഞുരോദിച്ചും നൃപതിമോഹിച്ചും
വെറുത്തുംകോപിച്ചുമിരിക്കുന്നനേരം
പുലൎന്നുരാത്രിയുമുടനെസ്വാന്തമായ്-
പറഞ്ഞുകൈകേയിപതിയൊടുമെല്ലെ:—
"പലധൎമ്മങ്ങളും നിരൂപിച്ചുകണ്ടാ-
ലൊരുധൎമ്മംപോലുമിഹസത്യത്തോളം
വലുതായില്ലെന്നതറിഞ്ഞുസത്യത്തെ
പറഞ്ഞവണ്ണമേ വരംതരികനീ
അസത്യത്തിനോളംസമമായിട്ടുള്ളോ-
രധൎമ്മമില്ലല്ലോ ജഗതിയിലൊന്നും
അതുകൊണ്ടുനന്നായ്വിചാരിച്ചുധൎമ്മ-

മസത്യത്തെക്കളഞ്ഞുറയ്ക്കൂസത്യത്തിൽ
വരുത്തിരാമനെ വനത്തിന്നായിട്ട-
ങ്ങയക്കരാമനെ ദുരുക്തിചൊല്ലാതെ.
ഇനിക്കിതിന്നേതുമിളക്കമില്ലെന്ന-
ങ്ങുറച്ചുനന്നായിട്ടയക്കരാമനെ.
ഭരതനുരാജ്യം കൊടുക്കയുംചെയ്ക
പറഞ്ഞേതൻമൂന്നുരു വിശേഷമില്ലെന്നാൽ
ശതക്രതുപാശമൊഴിക്കരുതാഞ്ഞ-
ങ്ങിരിക്കുന്നമഹാബലിയെന്നപോലെ
അതുകേട്ടുഭൂപനതികുപിതനായ്
പറഞ്ഞാനീവണ്ണംപരിഭവത്തോടെ:—
“അഖിലപാതകനിലയഭൂതേഞാൻ
വിവാഹകാലത്തിൽ പിടിച്ചകയ്യിപ്പോൾ
ത്യജിച്ചുദുർമ്മതെ ധരിച്ചുകൊണ്ടാലും
നിനക്കുഞാനിനിപതിയല്ലനീയു
മിനിക്കുഭാര്യയല്ലിനിയെന്നുനൂനം
ഭരതനുപിതാവിനിഞാനുമല്ല
എനിക്കുപുത്രനുമവനല്ലയെന്നും
എനിക്കവൻശേഷക്രിയയുംചെയ്യേണ്ട
ജലക്രിയരാമൻ വഹിച്ചാലെപോരു”
ഇതിങ്ങിനെനൃപൻ പെരിയശോകത്താൽ
പറഞ്ഞപ്പോളവൾപറഞ്ഞുപിന്നേയും:—
“അസത്യമായുള്ളവചനമെന്തിനു
ധരിത്രീനായക പറയുന്നിങ്ങിനെ?
മതിമതിയിനിവരുത്തുകനിൻെറ
മതിമാനായുള്ള മകനെവേഗത്തിൽ.
മടിയാതെകാട്ടിൽ നടക്കട്ടെരാമൻ
ഭരതനുരാജ്യംകൊടുക്കയുംചെയ്ക.
ദുരിതമെന്തിനുചരിക്കുന്നുവൃഥാ?
അറുത്തറുത്തെന്നെനുറുക്കിലുംദേവ

പരിഭവിച്ചോരോ പരുഷം ചൊൽകിലും
പെരുകിയധനം തരുന്നതാകിലും
പറഞ്ഞതുരണ്ടുംതരുന്നതല്ലാതെ
പരമൊരുവസ്തുപറകയുംവേണ്ട
ഭരതൻതന്നാണ് വിശേഷമില്ലെ”ന്നാൾ.
ഇതിങ്ങിനെഭൂപൻമതികെട്ടായുള്ള
വചനങ്ങൾകേട്ടു തളൎന്നുദീനയായ്
പറഞ്ഞാനീവണ്ണം പരിതാപത്തോടെ:—
“ന്യായധൎമ്മംകൊണ്ടു വലഞ്ഞുപോയിഞാൻ
നയനങ്ങൾകൂടിത്തിരിയുന്നില്ലേതും.
മനോജ്ഞനായുള്ളമകനെക്കാണാഞ്ഞാൽ
മതിയുംകെട്ടുഞാൻമരിക്കയുംചെയ്യും”
ഇതിത്തരം പറഞ്ഞിരിക്കവെ സൂൎയ്യ-
നുദിച്ചു ലോകവുമുദിതഹൎഷമായ്.
വസിഷ്ഠമാമുനി പരിഭ്രമിച്ചഥ
വരിഷ്ഠശിഷ്യരോടൊരുമിച്ചുവന്നു.
ഗൃഹദ്വാരത്തിങ്കൽ സുമന്ത്രരെക്കണ്ടു
പരമാനന്ദത്താൽ പറഞ്ഞാനീവണ്ണം:—
“സുമന്ത്രരെ നീയെന്തടങ്ങിനിൽക്കുന്നു?
തുടങ്ങേണം രാശി കഴിഞ്ഞുപോകാതെ.
അറിയിക്ക രാമന്നഭിഷേകാൎത്ഥമാ-
യൊരുപദാൎത്ഥങ്ങളൊരുക്കിയൊക്കയും
നദനദി സിന്ധുജലങ്ങളും വന്നു
മുദുപ്രദമായമുഹൂൎത്തവുംവന്നു.
വരകന്യകമാരിരുന്നാലുംപൊന്നിൻ.
കരകവുംനല്ലൊരുഭയ ചാമരം.
രുചിരമായുള്ള കനകപ്പല്ലക്കും
രുചിപരമെഴും മണികുംഭങ്ങളും
മണിമയമായ വരസിംഹാസനം
മണിനിരകൊണ്ടലങ്കരിഞ്ഞതേററവും

മദംപൊഴിഞ്ഞീടുന്നൊരു പട്ടത്താന
തുരഗങ്ങൾ നാലുള്ളൊരുരഥമതും
കുറുത്തിരിക്കുന്ന പശുക്കളായിരം
ഖരപത്രികൾ വരമൃഗങ്ങളും
മരമത്തികൊണ്ടു ചമച്ച പീഠവും
തരത്തിൽ വേശ്യമാർ ചമഞ്ഞുവന്നിതാ
നരദേവന്മാരും ധരാദേവന്മാരും
നരനാരീജനം പൂരവാസികളും
രഥികളും നല്ല കുതിരക്കാരും
പഥികന്മാരായ പരദേശികളും
പെരികെ വന്നിതാ നിറഞ്ഞിരിക്കുന്നു.
പുറത്തു രാജാവേ വരുവാൻചൊല്ലേണം.”
ഇതിങ്ങിനെ മുനിവചനംകേട്ടപ്പോൾ
മുദിതനായ് സൂതൻ നടന്നു വേഗത്തിൽ.
അകത്തുചെന്നുടനുണർത്തിനാൻമന്ദ-
മതിശുഭങ്ങളാം വചനങ്ങൾകൊണ്ടു:—
“മറകൾ നാലുമാമറകളംഗങ്ങൾ
ഇതരവിദ്യകളിതൊക്കെയും നന്നായ്
വിരിഞ്ചനെച്ചെന്നങ്ങുണർത്തുന്നപോലെ
വിമലനാം നിന്നെയുണർത്തുന്നേൻ ഭൂപാ.
അഹിമരശ്മിയുമവനിയെ നിത്യ-
മുണർത്തുന്നപോലെയുണർത്തുന്നേനിപ്പോൾ.
ഉദിച്ചുസൂര്യനുമൊരുപോലെയവൻ-
ഗഭസ്തികൊണ്ടെങ്ങും നിറഞ്ഞിതുലോകം.
മറഞ്ഞുതാരകഗണങ്ങളുംനന്നായ്
വിരിഞ്ഞുതാമരയുറങ്ങികൈരവം.
കരഞ്ഞുപക്ഷികൾ തിരഞ്ഞുഭക്ഷണം
പറന്നു ദിക്കുകൾനിറഞ്ഞിതൊക്കെയും.
നിറഞ്ഞ ശോകവും കളഞ്ഞുമാനസം
തെളിഞ്ഞുകോകിയെയണഞ്ഞുകോകവും.

അഭിഷേകത്തിനായൊരുങ്ങിയൊക്കെയു-
മവനീനായകാ! യെഴുന്നരുളുക.
പുരന്ദരനഗ്നിപിതൃപതിതാനും
നിരൃതിയുമഥവരുണൻമാരുതൻ
കുബേരനീശാനനിവരെല്ലാവരും
വിനയം നൽകട്ടെ നിനക്കരാജേന്ദ്ര
വസിഷ്ഠമാമുനി പരിഭ്രമംപൂണ്ടു
വസിക്കുന്നു പുറത്തെഴുന്നെള്ളായ്കയാൽ.
നഗരവാസികൾ ജനപദേശന്മാർ
സകലലോകരിൽപ്രധാനഭൂതന്മാർ
ഇവരെല്ലാവരുമഭിഷേകത്തിനായ്
തിരുമുല്ക്കാഴ്ചയുമെടുത്തുകൊണ്ടുവ-
ന്നൊരുമയോടവർ തിരുമുഖംകാണ്മാൻ
നിരന്നുകൂടിനാർ പരന്നപാരത്തിൽ."
ഇതിങ്ങനെസ്സൂതൻപറഞ്ഞവാക്കുകേ-
ട്ടതിവിഷണ്ണനായ്പ്പറഞ്ഞുഭൂപതി:—
"സുമന്ത്രരേനീയിപ്പറഞ്ഞതൊക്കെയു-
മറിഞ്ഞുഞാനിപ്പോഴുറങ്ങുന്നില്ലെടോ.
എരിയുന്നതീയിൽ പഴുത്തനാരായം
ചെവിയതിൽകൊണ്ടേതിരുകുന്നപോലെ
പറയുന്നെന്തിനുസഹിക്കുന്നില്ലേതും
മതിമതിനിൻെറ വചനംകേട്ടതു
മതികലങ്ങീടുന്നെനിക്കു കേൾക്കുമ്പോൾ"
നരപതിചൊന്ന വചനംകേട്ടുടൻ
തിരുമനസ്സല്ലെന്നറിഞ്ഞുസൂതനും
പരിഭ്രമംപൂണ്ടു നടുങ്ങിദേഹവും
പരിഖിന്നയായി കലങ്ങിമാനസം
വണങ്ങിവാങ്ങിയങ്ങൊതുങ്ങിനിന്നപ്പോൾ
പരമദുഷ്ടയാംഭരതമാതാവും
മറച്ചുമനമവൻവചിച്ചവാക്കിനെ

യുറച്ചുദേവിയും വിളിച്ചുസൂതനെ
നടിച്ചുകോപവുമടക്കിമെല്ലവേ
വചിച്ചാളിങ്ങനെയഭിപ്രായമവൾ:—
"ഉറങ്ങിയില്ലേതും മഹീപനിന്നലെ
ഉണൎത്തിയില്ലൊന്നതുകൊണ്ടുസൂത.
സുതാഭിഷേതത്തെ നിനച്ചിരിക്കയാൽ
സുതമുഖംകാണാഞ്ഞിരിക്കയാലുമെ-
ന്നതല്ലാതെന്നിങ്കൽ വിമുഖതയില്ല
ഝടിതിരാമനെവരുത്തുക ചെന്നു
മഹീപതിയുടെ സമീപത്തിൽനീയും.
മഹിതനായുള്ള മകന്റെനല്ല
മുഖാംബുജംകാൺമാനഭിലഷിക്കുന്നു"
ഇവണ്ണംകൈകേയിവചനംകേട്ടവൻ
സുമന്ത്രർരാമനെ വരുത്തുവാനായി
നൃപഗൃഹത്തിനുപുറത്തുവന്നപ്പോൾ
നാഗരവാസികളിതരലോകരും
പരാഷ്ട്രങ്ങളിന്നവിടെവന്നുള്ള
നരപതികളും സകലരുമായി
സുമന്ത്രരെക്കണ്ടുപറഞ്ഞാരിങ്ങിനെ:—
"പുറത്തു ഞങ്ങൾവന്നിരിക്കുന്നുസൂത
തിരുമുഖംകാൺമാൻ കൊതിപ്പോരൊക്കെയും
അഭിഷേകത്തിനായൊരുങ്ങിയൊക്കെയും
അഖിലരുംവന്നിങ്ങിരിക്കുന്നുസൂത
അഭിഷേകത്തിനുസമയംപോകാതെ
അറിയിക്കചെന്നു നരവരനോട്ടു"
ഇതിങ്ങിനെലോകർപറഞ്ഞതുകേട്ടു
പറഞ്ഞുസൂതനുമവരൊടന്നേരം:—
"നരവരൻചൊല്ലിഗമിക്കുന്നുഞാനും
രഘുവരൻതന്നെവരുത്തുവാനായി.
ഇനിയുംനിങ്ങൾവന്നിരിക്കുന്നതെല്ലാം

വിരിയച്ചെന്നുഞാനറിയിക്കാമെ”ന്നും.
തിരിയെച്ചെന്നവൻ കടന്നുകെട്ടുകൾ
ദശരഥനുടെ ഝടിതിഗേഹത്തിൽ;
തിരവുളച്ചതിൻ പുറത്തുനിന്നഥ
തിരുമനസ്സിലങ്ങറിയിച്ചാനിത്ഥം: —
“ജയ ജയ ദേവമഹാരാജാവിഭോ
രഘുകുലശിഖാമഹിതരത്നമേ-
ജയ ജയ ദീനദയാപരദേവ
പരദേശങ്ങളിലിരുന്നരാജാക്കൾ
പെരികവന്നിങ്ങു നിറഞ്ഞിരിക്കുന്നു-
പുരവാസികളും നരനാരീജന-
മൊരുപോലെനല്ലോരരമനയെല്ലാം
നിറഞ്ഞിരിക്കുന്നു പരന്നെല്ലാടവും.
തിരുമുൽക്കാഴ്ചയുമെടുത്തോരോജനം
തിരുമുഖം കാണ്മാൻ കൊതിയ്ക്കുന്നു ദേവ.
അവസരമെന്തെന്നറിഞ്ഞറിയിപ്പാ
നടിയനുമുടൻതിരിയവന്നതും”
ഇവണ്ണംകേട്ടുടൻ പ്രകോപശോകത്താ-
ലിനകുലമണിപറഞ്ഞാനിങ്ങിനെ;
സുതമുഖം കാണ്മാനഭിലഷിച്ചുഞാ-
നയച്ചുനീയെന്തു തിരിച്ചുപോരുവാൻ?
ഒരുത്തരും കാണ്മാൻ വരികയുംവേണ്ട
ഒരുത്തരേയുമിങ്ങെനിക്കുകാണേണ്ട.
ഉണർത്തേണ്ടവന്നിങ്ങുടനുടനെന്നെ-
യുറങ്ങിയില്ലഞാനറിക”യെന്നപ്പോൾ.
അടിവണങ്ങിയങ്ങുടനെസൂതനും
രഥത്തിന്മേലേറിത്തെരുവീഥിയൂടെ
വരുന്നനേരത്തിലഭിഷേകത്തിന്റെ,
യലങ്കാരങ്ങൾ കണ്ടതിമുദിതനായ്
നടന്നുപിന്നെയും രഘുവരനുടെ

വടിവെഴും നല്ല ഭവനെ ചെല്ലുമ്പോൾ.
വളൎന്ന കൈലാസശിഖരം പോലവെ
വളൎന്ന മാളിക പരന്ന കെട്ടുകൾ
ഹിമഗിരിയൊട്ടു സമതകൊള്ളുന്ന
മണിഗോപുരങ്ങൾ മണിത്തറകളും
പ്രവാളങ്ങൾകൊണ്ടു ചമച്ചിരിക്കുന്ന
പ്രധാനവേശ്മങ്ങൾ നിലമുററങ്ങളും

*　　　*　　　*　　　*

*　　　*　　　*　　　*

സുഗന്ധചന്ദനമരങ്ങളെക്കൊണ്ടു
നിറന്ന ഗേഹങ്ങൾ തരംതരമതിൽ
വസന്തമണ്ഡപം സുമന്ത്രശാലകൾ
വസതിക്കുനല്ല സദനങ്ങൾ പല
മണിരചിതമാം ശയനമഞ്ചങ്ങൾ
പണിയേറും നല്ല മണിമാളികയും
പണിയേറും പട്ടുംരുചിയെഴും മററും
തരംതരമുള്ള ദുകൂലങ്ങൾകൊണ്ടു
വിതാനങ്ങൾ ചിത്രമതിലതിലെല്ലാം
കുലവാഴ തെങ്ങും കവുങ്ങുമെന്നിവ
പലപുഷ്പങ്ങളാൽ വിതാനിച്ചുനന്നായ്
മയൂരവും മാനും പറയും പൈങ്കിളി
ചകോരവും നല്ല കപോതനാരിയും
ഇണപിരിയാതെയിരിക്കും കോകിലം
പെരുത്തപന്നിയും പിന്നെ മാട്ടുകൾ
വളൎത്തിയിട്ടുണ്ടു കളിപ്പതിന്നായി.
തെളിഞ്ഞുമാതുലന്റെ കൊട്ടാരത്താരുശത്രു-
ഞ്ജയമെന്നൊരാന കതവിൽനിൽക്കുന്നു.
അതിനോടുകൂടിയൊരായിരമാന-
യലങ്കരിച്ചതിൽ ചുഴലുംനിൽക്കുന്നു.
രഘുവരൻ ചോറുകൊടുത്തുള്ള ജനം

രഘുപതിതനിക്കഭിഷേകമെന്നം-
ങ്ങതിമുദിതരായ് മദിച്ചെല്ലാവരും
സുഖിച്ചുചന്ദനകളഭവും തേച്ചു
സുഗന്ധപുഷ്പങ്ങളണിഞ്ഞു വീരന്മാർ
സുവർണ്ണഭൂഷണം ധരിച്ചുനന്നായി
സുതരാമാനന്ദക്കടലിൽ വീണവർ
സുരുചിരമായ വസനവുംപൂണ്ടു
സുമുഖരായ്ത്തന്നെപെരിയവാളുമായ്
ഇരുന്നുചാവടിനിരന്നെല്ലാവരും.
കുതിരച്ചല്ലണകടിവാളുമിട്ടു
രഥങ്ങളും നന്നായലങ്കരിച്ചതും
സുമന്ത്രരും കണ്ടു കടന്നു ഗോപുരം.
വരുന്നനേരത്തിലിരുന്നവരെല്ലാം
എഴുന്നീറ്റെല്ലാരുമൊതുങ്ങിവാങ്ങിനാർ.
അനന്തരം- സൂതൻ രഥിയായിത്തന്നെ
കടന്നു കെട്ടുകളലങ്കാരങ്ങളും
തരം തരം കണ്ടു സുമന്ത്രരും മുദാ.
നവരത്നംകൊണ്ടു ചമച്ച രംഗത്തിൽ
നവസുന്ദരിമാർ നടനമാടിയും
പിടിച്ചഭിനയം നടിച്ചുഭാവങ്ങൾ
അടിച്ചുമദ്ദളം പിടിച്ചു തിത്തികൾ
പഠിച്ചും പാടിയും രസിക്കുന്നോരെയും
കളിച്ചു പന്തുകളടിച്ചു നാരിമാർ
മുടിഞ്ഞകുന്തൽവീണുഞാലത്തഴിയുമ്പോൾ
ചൊരിഞ്ഞു കേശത്തിലണിഞ്ഞ പുഷ്പങ്ങൾ
ഘനസ്തനിമാരുമുടുത്തുപട്ടുകൾ
സമസ്തഭൂഷണം ധരിച്ചുമങ്ങിനെ
വിളിച്ചുകൊമ്പുകൾ കുഴലു ശംഖവും
അടിച്ചു വാദ്യവും പതിനെട്ടും നന്നായ്
സ്തുതിച്ചുനന്നായി സ്തുതിപാഠകന്മാർ

പഠിച്ചു വന്ദികൾ കുലപാരമ്പൎയ്യം.
രചിച്ചു രാമൻെറ ചരിതം പാടിയും
കുളിച്ചു സന്ധ്യയുംകഴിച്ചു വിപ്രന്മാർ
തപരിച്ചുംഹോമാദികഴിച്ചുമങ്ങിനെ
വിളിച്ചു മംഗലം പുകഴ്ത്തിയും ചിലർ.
പരിചയും വാളുമെടുത്തുവീരന്മാർ
പെരികയുണ്ടോരോ കതവുകൾതോറും.
ഇതൊക്കയുംകണ്ടുനടന്നു സൂതനു-
മവരോധഗൃഹമടുത്തുചെല്ലുമ്പോൾ
കാഷായവസ്ത്രങ്ങൾ ധരിച്ചു മണ്ണുകൾ
വിഷാദമെന്നിയെ ധരിച്ചുമെത്രയും
നിറന്നവരോടു പറഞ്ഞു സൂതനും
തിരുമുഖംകാണ്മാനവസരം ചോദി-
ച്ചുളവു ഷണ്ഡന്മാരറിയിച്ചാർചെന്ന-
ങ്ങതുകേട്ടു രാമൻ വരുത്തുകയെന്ന-
ങ്ങരുൾചെയ്തു രാമൻ വരുത്തിനാനവർ.
ഗുണമേറിടുന്ന സുമന്ത്രരും വന്നു
മണിമയചിത്രമണിഞ്ഞ കട്ടിന്മേൽ
പണിയേറും പട്ടാലണകൾ മെത്തകൾ
മണമേറും പുഷ്പമണിഞ്ഞതതിന്മേതെ
വരാഹത്തിനുടെ രുധിരംപോലവെ
ചുവന്ന ചന്ദനമണിഞ്ഞു രാഘവൻ
ചുവന്ന പട്ടുകളുടുത്തുടഞാണും
കടകം തോൾവള കടിസൂത്രങ്ങളും
വടിവുള്ളരത്നമണിഞ്ഞു കുണ്ഡലം
ഗുണമേറുംനല്ല കണയാഴികളും
അണിഞ്ഞുരാമനും വരകാന്തിയോടെ
ഇരുന്നരാമൻെറ വരകാന്തികണ്ടാൽ
സജലമാംജലധരമെന്നപോലെ
ധനദനെപ്പോലെമനുകുലവരൻ.

വെളുത്ത ചാമരമെടുത്തു സീതയു-
മടുത്തുനിന്നുടൻ പതുക്കവീശിയും.
സുമന്ത്രരും കണ്ടു വണങ്ങി മെല്ലവെ
വിനീതനായഥ കുശലവും ചൊല്ലി।
'പിതാവും കേകയതനൂജയുമിപ്പോൾ
ഭവാനെക്കാണ്മാനായഭിലഷിക്കുന്നെ-
ന്നറിയിച്ചു കേട്ടു ജനകജയോടു
പ്രമോദമുൾക്കൊണ്ടു പറഞ്ഞു രാഘവൻ
"വരതനുബാലെ മഹിതരത്നമേ.
അഭിഷേകത്തിനായവരെനിക്കിപ്പോ-
ളനുനയം ചൊല്ലിയയച്ചു സൂതനെ.
വിശേഷിച്ചുമെൻറ ജനനി കൈകേയി-
യതിമോദം പൂണ്ടു ത്വരിക്കുന്നോമലെ.
ലഭിച്ചീടുമതിന്നെനിക്കു നിർണ്ണയം
പരിമോദിക്കനീ പരമസുന്ദരീ"
പറഞ്ഞുടൻതന്നെ പുറപ്പെട്ടു രാമൻ
വിരഞ്ഞു സൂതൻെറ കരം പിടിച്ചഥ.
അകത്തെക്കെട്ടിൻെറ കതവോളം സീത
പതുക്കവന്നവൾ വചിച്ചാൾ മംഗളം:—
"പുരന്ദരൻ യമൻ വരുണനും പിന്നെ
ത്രിയംബകൻ സഖാ ധനദനും പിന്നെ
പരിരക്ഷിക്കട്ടെ ദിശിദിശി നന്നാ-
യഭിഷേകം കഴിച്ചനന്തരം ഭവാൻ
വലുതായ യാഗേ കല്ക്കൊമ്പുമേന്തി
വടിവുള്ള കൃഷ്ണമൃഗത്തിൻെറ തോലു-
മുടുത്തു കാണേണമെനിക്കെ"ന്നു ചൊന്ന
ജനകജയോടുമനുനയം ചൊല്ലി
ജനമനോഹരനയിപ്പിച്ചും കൊണ്ടു
പുറത്തുവന്നപ്പോൾ സുമിത്രാസൂനുവും
നമസ്കരിച്ചുടനഭിവാദ്യം ചെയ്തു.

പുലിത്തോലും നല്ലനവരത്നങ്ങളു-
മലങ്കരിച്ചുള്ള രഥവരം തന്നിൽ
സുമന്ത്രലക്ഷ്മണസഹിതനായഥ
പരന്തപൻരാമൻ രഥംകരേറിനാൻ.
വെളുത്തചാമരമെടുത്തുലക്ഷ്മണൻ
രഥത്തിന്മേൽനിന്നുപതുക്കവീശിയും
നടത്തിനാൻസൂതൻ രഥത്തിനെമെല്ലെ
കടന്നുമൂന്നാംകെട്ടതിൽവരുന്നേരം
സുഹൃത്തുകളെല്ലാംവണങ്ങിനാർവന്നു.
പെരുത്തകെട്ടുകൾകടന്നുചെന്നുടൻ
പുറത്തുവന്നപ്പോൾ സുഹൃത്തുകളുമാ്
പുരവാസികളുമിതരരാജാക്കൾ
വരമന്ത്രങ്ങളുമറിഞ്ഞമന്ത്രികൾ
കരുത്തേറുംനല്ല ഭടവരന്മാരും
രഥികളുംനല്ലകുതിരക്കാരരും
സ്തുതിപാഠകന്മാർനടനടീജന-
മടിച്ചുവാദ്യങ്ങൾ മുഴക്കും തേർകളും
വടിവോടുവന്നുവണങ്ങിയെല്ലാരും
നടന്നുരാമൻെറ തിരുമുമ്പിൽനന്നായ്-
തിരിച്ചുനല്ലൊരുതെരുവീഥിയൂടെ
തിരിക്കരുതാതജനസമൂഹത്താൽ
നിറഞ്ഞിതേററവും പരന്നയോദ്ധ്യയിൽ
പലപലഘോഷം വലുതായുണ്ടായി.
ഇടികൾപോലെതേരുരുള ൻഘോഷവും
കരിതുരഗത്തിൻകുരലൊലികളും
സ്തുതിപാഠകന്മാർ വചനരീതിയും
ജയജയയെന്നുജനങ്ങളാക്കിയും
ഉടുക്കമദ്ദളം കനകമദ്ദളം
തടിച്ചഭേരിയും മൃദംഗവാദ്യവും
അടച്ചും കാഹളം വിളിച്ചുമങ്ങിനെ

വളഞ്ഞകൊമ്പുകൾ കുഴലും തിത്തിയും
കളമുരളിയും വിളിച്ചുമേളത്തിൽ
കളിച്ചുനൎത്തകീജനങ്ങളൊക്കെയും
പുളച്ചുകാണികൾ വിളിച്ചു രാമനെ
പുകഴ്ത്തിയുംകൊണ്ടു നടക്കുന്നങ്ങിനെ.
വിരൽച്ചുരട്ടുമശ്ശ്വരധിയും കെട്ടി-
യുറച്ചുഞാണിട്ടു കുലവില്ലുമായി.
കരുത്തുള്ളജനം നടക്കുന്നുമുമ്പിൽ
തിരിച്ചുമണ്ടുന്നതുരഗയൂഥവും
മദിച്ചുവന്മദം പൊഴിഞ്ഞുകൂട്ടമായ്
കരുത്തുള്ളാനകൾ നടക്കുന്നുമുമ്പിൽ
ഗിരിവരങ്ങൾതാൻ വരുന്നതുപോലെ
വരരഥങ്ങളും നിറഞ്ഞിതേററവും
ഗുണമേറുംനാനാമണിനിനാദവും
ഘനാഘനാഘോഷം നിറഞ്ഞെല്ലാടവും.
കളകളഘോഷമയോദ്ധ്യയിലെങ്ങു-
മെല്ലതല്ലചൊൽവാനരഗനാടകനം.
കൊടിയിടയ്ക്കുങ്ങുകുടതഴകളും
പിടിച്ചുംപാവാടയെടുത്തും വീശിയും
പിടിച്ചും കാളാഞ്ചിയടപ്പിക്കാരരു-
മടുത്താലാവട്ടമെടുത്തുവീശിയും
അഗരുചന്ദനമെരിഞ്ഞധൂമത്തിൻ-
പരിമളംകൊണ്ടു നിറഞ്ഞെല്ലാടവും.
മദിച്ചുള്ളാനകൾ കളിച്ചും തങ്ങളി-
ലെതൃത്തുകുത്തിയും തിരിച്ചുവാങ്ങിയും
പരിചയുംവാളുമെടുത്തു വീരന്മാർ
പരുന്തിനെപ്പോലെ പറന്നുചാടിയും
കളിച്ചുംവാളുകളെറിഞ്ഞുമേൽക്കയു-
മെടുത്തു കൈരണ്ടും ശിരസ്സിൽവെച്ചോരോ
മനുഷ്യരൊക്കയും പുകഴ്ത്തി രാമനെ.

എട്ടത്തമ്മാനകളെറിഞ്ഞും നാരിമാർ
നടക്കുന്നു നല്ല മദഗജംപോലെ
പിടിച്ചുമല്ലന്മാർ പിണങ്ങിനിൽക്കയും
മിടുക്കനന്നെന്നു പുകഴ്ത്തിയും ചിലർ.
നിറകുടങ്ങളുമെടുത്തുവിപ്രന്മാർ
മറകളുംചൊല്ലിയെതിരായ് നില്ക്കയും
നരപതിസൂനു വരുന്നതുകാൺമാൻ.
നിറഞ്ഞവരെല്ലാം പറഞ്ഞാർ തങ്ങളിൽ:—
"ദശരഥസുതരുളരായിട്ടെന്തു-
ഫലം?ഗുണവാനായൊരുവൻപോരയോ?
ദശരഥൻചെയ്ത സുകൃതമൊക്കയും
ഒരുമിച്ചൊന്നായി വരികയല്ലല്ലി.
അനംഗൻ കൌസല്യവയററിൽവന്നിഹ
മനുവാനായി ജനിക്കയല്ലല്ലി.
മുരരിപുതാനൊ പുരന്ദരൻതാനൊ
നരപതിയുടെ സുതനായിട്ടിഹ
പുരരിപുതാനോ പിറന്നതിന്നിപ്പോൾ?
പറയാം കേവലം മനുഷ്യനല്ലിവൻ."
പറഞ്ഞുമിങ്ങിനെ പലതരമോരോ
ജനങ്ങളൊക്കയും പുകഴ്ത്തിനില്ക്കയും
സുരനാരികളോടുപമചൊല്ലുന്ന
തരുണിമാരെല്ലാം പെരിയ മേടയിൽ
കരയേറി വാതിൽത്തുറന്നെല്ലാവരും,
സുരതരുവിൻെറ കുസുമമാദിയായ്
തരം തരമുള്ള കുസുമമൊക്കയും
പറിച്ചുകൊണ്ടന്നു നിറച്ചുവരവ
വിതച്ചു തേതിലിരുന്ന രാമൻെറ
തിരുമേനിയിലും വരരഥത്തിലും
പറഞ്ഞു തങ്ങളിൽ പലതരമേവം—
"മതിപതിയോടു ശരിപോരുന്നൊരു

തിരുമേനി കണ്ടാൽ മതിയാകുന്നില്ല.
നയജ്ഞനാം രാമൻ മുഖാംബുജംകണ്ടു
നയനമുണ്ടായ ഫലമിന്നുവന്നു.
സുകുമാരനായ കുമാരനെപ്പെറോ-
രവളുടെ ജന്മം സഫലമായെ"ന്നും
അവരവരേവം പറഞ്ഞതുകേട്ടി-
ട്ടറിയാതപോലെ ഗമിച്ചു രാഘവൻ.
ഒരുപോലെ തൻെറ കടാക്ഷവീക്ഷകൊ-
ണ്ടവരെയൊക്കയുമനുരഞ്ജിപ്പിച്ചു.
നടന്നുചെല്ലുമ്പോളടുത്തു താതൻെറ-
ഭവന മെന്നപ്പോളിറങ്ങി തേരിന്നു.
സുവൎണ്ണരത്നങ്ങളണിഞ്ഞുമിന്നുന്ന
തുരഗമേറിയും കടന്നു ഗോപുരം.
ചതുരരാം ചാപധരജനങ്ങളാൽ
സുരക്ഷിതമായ നൃപഗൃഹകക്ഷ്യാ-
ത്രയംകടന്നതിന്നിറങ്ങി കാൽനട-
നടന്നു രണ്ടുകെട്ടുടൻ കടന്നതിൽ
പരിജനങ്ങളെ നിറുത്തി രാഘവൻ
കടന്നു ശുദ്ധാന്തമകംപുക്കു കണ്ടാൻ
അതി ദീനനായി പിതാവിനെയപ്പോൾ
മഴമുകിൽകൊണ്ടു മയങ്ങിപ്പോയുള്ള
മതിബിംബംപോലെ ദശരഥൻതന്നെ.
നമസ്കരിച്ചുടനഭിവാദ്യംചെയ്തു
ജനനി കേകയതനൂജ തന്നെയും
ജഗല്പതി രാമൻ വണങ്ങി നിന്നപ്പോൾ
കരഞ്ഞു രാമനെ വിളിച്ചൊരുവാക്യം
പറവാൻഭാവിച്ച ദശരഥനൃപൻ
കരഞ്ഞ തൊണ്ടയുമടച്ചു കണ്ണുനീർ
ചൊരിഞ്ഞതുകൊണ്ടു നൃപതിക്കന്നേരം
പറവാനും തൻെറ മകനെക്കാൺമാനു-

മരുതാതെ നിന്നൊരളവു രാഘവൻ
ഉരഗവീരനെ ചവിട്ടിയപോലെ
വിറച്ചുപേടിച്ചങ്ങൊതുങ്ങിവാങ്ങിനാൻ.
നടെയൊരിക്കലുമിവണ്ണമാകാരം
നരപതിക്കുണ്ടായറിയുന്നില്ലവൻ.
അതുകൊണ്ടുപാരം ഭയപ്പെട്ടുരാമൻ
വിളിച്ചുകേകയസുതയോടുചൊന്നാൻ:-
"പിതൃപാദങ്ങൾക്കുപിഴച്ചില്ലേതും ഞാൻ
പിതൃനിയോഗത്താൽ നടന്നതേയുള്ളു.
അറിഞ്ഞറിയാതെപിഴച്ചതുണ്ടെങ്കിൽ
പ്രസാദിപ്പിക്കേണം നൃപനെനീതന്നെ.
പിതൃഷമമായിട്ടൊരുദൈവമില്ല
പിതൃകോപമുണ്ടാകരുതൊരിക്കലും.
തിരുമുഖം കണ്ടാൽ പൊറുക്കുന്നില്ലേതും
തിരുനയനങ്ങൽ കലങ്ങുന്നെന്തമ്മെ?
തിരുമേനിപാരം തളരുന്നെന്തയ്യൊ?
ഭരതശത്രുഘ്നരവർക്കിന്നേതാനും
അപായമുണ്ടായൊ പറകകൈകേയി?
ജനനിമാർക്കേതാൻവിഷമമുണ്ടായോ?
ഇവണ്ണമെന്നോടൊന്നരുളിച്ചെയ്യാതെ
വിഷാദമുണ്ടാവാൻ വിഷയമെന്തമ്മെ?
തിരുമേനിയിലൊതിരുമനസ്സിലോ
പെരിയൊരുതാപം ഭവിച്ചിട്ടില്ലയൊ?
മനുഷ്യദേഹത്തിൽ സുഖമെല്ലായ്പ്പോഴു-
മൊരുപോലെവരായതുകൊണ്ടല്ലല്ലി?
അഭിമാനംകൊണ്ടു പരുഷമായ് നീതാ-
നറിയിച്ചിട്ടിതു പെരികയല്ലയോ?
പറകമാതാവെ പിതൃപാദങ്ങൾക്ക-
ന്നഭിപ്രായമെന്തെ"ന്നവൻചോദിച്ചപ്പോൾ
പറഞ്ഞുലജ്ജയും വെടിഞ്ഞുകൈകേയി

പരമാൎത്ഥമായി രഘുവരനോടു:—
"ഇതൊന്നുമല്ലനിൻ പിതാവിനുപീഡ
ഭവിച്ചതിൻമൂലം പറഞ്ഞിടാമെങ്കിൽ
മനുപ്രവീരൻെറ മനസ്സിലൊന്നുണ്ടു
മടിക്കുന്നുനിന്നോടുരപ്പാനുമത്രെ.
ശുഭമതെങ്കിലുമശുഭമെങ്കിലും
നിനക്കുകേൾക്കാമെന്നിരിക്കിലൊച്ചൊല്ലാം".
ഇവണ്ണം കൈകേയി പറഞ്ഞുകേട്ടപ്പോ-
ളുടനെരാമനുമുരച്ചുനന്നായി:......
"ഇതെന്തിന്നിങ്ങനെ പറയുന്നെന്നോടു?
എരിയുമഗ്നിയിൽ പതിപ്പാൻചൊൽകിലും
ജലധിയിൽവീണു മരിപ്പാനെങ്കിലും
മലമുകളിൻനിന്നിരുന്നു ഭൂമിയിൽ
പതിച്ചുചാവാനായുരയുന്നെങ്കിലും
മടിക്കയില്ലഞാൻ പിതാവരുൾചെയ്താൽ.
തിരുമനസ്സിലെക്കഭീഷ്ടമെന്തെന്ന-
തറിഞ്ഞതാകിൽനീ പറകമാതാവേ.
ഇരുതരം രാമൻ പറകയില്ലെ"ന്ന-
ങ്ങൊരിക്കലേതന്നെ പ്രതിജ്ഞയും ചെയ്താൻ.
അനന്തരംദേവി പറഞ്ഞുരാമനോ-
ടതികഠിനമായിരിക്കുംവാക്കുകൾ:......
"നരവരനെഞാൻ സുരാസുരരണേ
പരിരക്ഷിക്കയാലെനിക്കുനിന്നുടെ
പിതാവുനന്നായിപ്രസാദിച്ചു രണ്ടു
വരത്തിനെനൽകിയതന്നുഞാനുമെ,
പറയുമ്പോളിങ്ങു തരുവാൻചൊല്ലിഞാ-
നൊരുനിക്ഷേപമായ് നൃപൻകയ്യിൽവച്ചു.
അതിലൊന്നുകൊണ്ടുഭരതാഭിഷേക-
മിതരംകൊണ്ടു നീ പതിന്നാലുവൎഷം
മരവിരിജ്ജടധരിച്ചുകാനനേ-

യിരിക്കേണമെന്നും നൃപതിയോടുഞാൻ
പറഞ്ഞാറെ പീഡിച്ചിരിക്കുന്നു രാമ
പറവാൻ നിന്നോടു മടിക്കുന്നുഭൂപൻ.
അസാരനെപ്പോലെ കിടന്നുഴലുന്നു.
പിതൃസത്യത്തേയും പരിരക്ഷിപ്പാനായ്
വനത്തിൽപോകനീ നിനക്കഭിഷേകം
കഴിപ്പാനായിട്ടങ്ങൊരുക്കിയകോപ്പും
പഴുതിൽപോകാതെ ഭരതനുകൊള്ളാ-
മഭിഷേകത്തിനു, പിതാവിൻെറസത്യം
കളയാതെ രാമ ജടാധരനായി
നടക്കയുംചെയ്ക വനസ്ഥലങ്ങളിൽ.
പിതാവിനു മനസ്സിതുതന്നെതന്നോ-
ടുരചെയ്വാൻ ചെറുമടിയുണ്ടുതാനും.
അതെന്നിയെമറെറാന്നിവനില്ലശോക-
മറിക"യെന്നവൾ പറഞ്ഞൊരപ്രിയ-
വചസ്സുകൾകേട്ടു മനുപ്രവീരനു
മനസിഭീതിതാനരിയശോകംതാൻ
മുഖവികാരംതാനിതൊന്നുമില്ലഹോ!
മഹാമതിയായരഘുപതിതാനും
മനസ്സുറപ്പിച്ചുപറഞ്ഞാനിവണ്ണം:—
പിതാവരുൾചെയ്താൽ മടിക്കുമോ? വനേ
ഗമിക്കുന്നുണ്ടുഞാനുടനെ കൈകേയി.
നൃപതിയെന്നോടിങ്ങരുൾ ചെയ്തീടുവാൻ
മടിക്കുന്നെന്തിനു? നരവരാത്മജെ.
മനസ്സിൽപീഡയും നിനക്കുണ്ടാകേണ്ട
മനുഷ്യരില്ലാത്ത വനത്തിൽപോകുന്നേൻ.
ഗുരുപിതാകൃതപ്രതിജ്ഞനേററവും
മഹാരാജനുടെ നിയോഗമുണ്ടായാ-
ലെനിക്കുമംഗലംഭവിക്കുംനിർണ്ണയം,,
ഇതിനെൻെറപിതാ തപിക്കുന്നെന്തിനു?

മനസ്സിലൊന്നുണ്ടങ്ങിനിക്കു കൈകേയി.
നൃപൻതന്നെയെന്നോടതൊംചെയ്യാതെക-
ണ്ടിതരരെക്കൊണ്ടുപറയിച്ചെന്തിനു?
ഭരതൻതാനെന്നോടപേക്ഷിച്ചാനെങ്കിൽ
ഭരതമാതാവെ കൊടുപ്പൻജീവനം.
അതിൽകീഴല്ലയൊ ധനവും ധാന്യവു-
മഖിലരാജ്യവും സമസ്തവുംദേവി
ദയിതയാമെന്റെ ജനകജയേയു-
മപേക്ഷിച്ചാലവൻ കൊടുപ്പനല്ലോഞാൻ.
ജനനിനീതന്നെപറഞ്ഞാലുംകൂടി
വനേഗമിപ്പാനുമടിക്കയില്ലഞാൻ.
നിരുപമഗുണചരിതനാകുന്ന
നൃപനുടെതാപംകളകകൈകേയി.
തലതാഴ്ത്തിക്കണ്ണും കലങ്ങിദീനനായ്
കരയുന്നെന്തിനു പിതാവിതിന്നിപ്പോൾ?
ശിവ ശിവ ചെറുമരുതരുതിതു!
മതി മതി താപം കളകമാതാവെ-
അതിവേഗമുള്ള കുതിരമേലേറി
മതിശാലികളാം ജനങ്ങൾപോകട്ടെ
ഭരതനെയിങ്ങുവരുത്തുവാനായി-
ട്ടയയ്ക്കുകൈകേയിമടിക്കാതെയിനി.
പിതൃവാക്യത്തിനെ പ്രമാണമാക്കിയും
പെരുകിയകീർത്തിലഭിപ്പതിന്നായും
പറഞ്ഞദണ്ഡകവനംതന്നിൽതന്നെ
ഫലമൂലംതിന്നു നടക്കുന്നുണ്ടുഞാൻ
പതിന്നാലുവർഷം മടിയാതെദേവി
ഇനിയൊരുത്തരോടിതു നിരൂപിച്ചു
മറയ്ക്കുമെന്നുനീ നിനയ്ക്കയുംവേണ്ട."
ഇതിത്തരംകേട്ടു മതിതെളിഞ്ഞവൾ
ഭരതമാതാവും പറഞ്ഞാളിങ്ങിനേ:—

"ഭരതനെക്കൊണ്ടുവരുവാനായിപ്പോൾ
കുറുവഴിതന്നിൽ നടക്കട്ടേദൂതൻ
ഭരതൻവന്നിട്ടുഗമിക്കാമെന്നുനീ
നിനച്ചുവൈകാതെഗമിയ്ക്കുകാനനെ.
നിനക്കുനല്ലതുമിനിവൈകാതെക-
ണ്ടിവിടുന്നുകാട്ടിൽ നടക്കരാഘവ.
നൃപൻതന്നെയെന്നോടരുൾചെയ്തില്ലെന്നു
മനസ്സിങ്കൽപീഡ നിനക്കുണ്ടാകേണ്ട.
പെരിയലജ്ജകൊണ്ടിതുപറവാനും
പിതാവുശങ്കിച്ചങ്ങിരിക്കുന്നുരാമ
വനത്തിലിന്നുനീ പുറപ്പെട്ടല്ലാതീ-
ദ്ദിനത്തിലീത്താനും കുളിക്കയുമില്ല.
വിശയമില്ലവൻ ഭുജിക്കയുമില്ലേ"
ന്നുരത്തതുകേട്ടു ദശരഥനൃപൻ
ഉറക്കവാവിട്ടു കരഞ്ഞുഭൂപനും
പരം മോഹം പൂണ്ടു തളർന്നുവീണപ്പോൾ
എടുത്തുരാമനുമിരുത്തികണ്ണുനീർ
തുടച്ചുരാഘവൻവചിച്ചാനിങ്ങിനെ:—
"അധർമ്മമെങ്കിലും സുധർമ്മമെങ്കിലു-
മവനിപാഴകിൽ മതിയെന്നുള്ളതും
മതിയിലില്ലിനിക്കതു ധർമ്മംതന്നെ.
മതിയെന്നുള്ളതെ കരുതിയിട്ടുള്ളു.
ഗുരുവരുൾചെയ്താലിനിക്കിപ്രാണനും
കളവാൻകൂടിയും മടിയില്ലേതുമേ.
അതുകൊണ്ടുതന്നെ പിതാവരുൾചെയ്താ-
ലനുഷ്ഠിതമിതെന്നുറച്ചുകൊള്ളുക.
പിതാവുചൊല്ലേണമിതൊന്നുണ്ടോ ദേവി
ഭവതിതാൻതന്നെ പറഞ്ഞാൽപോരയോ?
മഹാരാജൻതൻെറ പ്രിയമഹിഷിയാ-
യിനിക്കു മാതാവായിരിക്കുംനീതന്നെ

നിയോഗിച്ചാലുണ്ടോ മടിയിനിക്കിപ്പോൾ?
നിരൂപിക്കുന്നെന്തിന്നിതുവേണ്ടാ ദേവി-
ജനനിനീയോടുമജ്ജനകജയോടു
മനുനയംചൊല്ലിപ്പുറപ്പെട്ടീടണം.
അതല്ലാതെകണ്ടിങ്ങൊരുതടവില്ലാ-
യതിന്നവകാശം തരികയുംവേണം.
ഇതുതന്നാലുടനവരോടുംചൊല്ലി
യയപ്പിച്ചുംകൊണ്ടു പുറപ്പെടുന്നുഞാൻ.
പിതാവിനുപീഡ വരുത്താതെകണ്ടു
ഭരതൻശുശ്രൂഷിച്ചിരിക്കട്ടെനന്നായ്
അതിനുസന്തതം ശ്രമിച്ചുകൊൾകനീ.
പിതൃരാജ്യമവൻ ഭരിക്കട്ടെ”യെന്നും
പറഞ്ഞുരാഘവൻ തെളിഞ്ഞുമാനസം
വണങ്ങിഭൂപന്റെ ചരണപങ്കജം
അവളേയുംനന്നായ് തൊഴുതുമെല്ലവെ
വലംവെച്ചുവാനിപ്പുറത്തുവന്നുതൻ-
സുഹൃത്തുകൾതന്നെത്തണുത്തുനോക്കിയും
നടക്കുന്നനേരം കുടതഴകളും
പിടിച്ചതും വാദ്യമടിച്ചതുംകണ്ടു
പടുത്വമുള്ള വൻ വിലക്കിക്കൈകളാൽ
“എനിക്കുയോഗ്യമില്ലിതെ”ന്നുരാഘവ-
നനുജനുംകോപംകലർന്നു ദീനനായ്
മനുകുലവരനരികെ കണ്ണുനീർ?
ചൊരിഞ്ഞുകൊണ്ടവൻ നടന്നുമെല്ലവെ
അനുജനുംതാനുമൊരുമിച്ചുവന്ന.
അഭിഷേകത്തിനായൊരുക്കിയകോപ്പും
വലംവെച്ചു രാമൻനടന്നു നോക്കാതെ.
അകത്തുപോമ്പോഴും വരുമ്പോഴുംപിന്നെ
പുറത്തുകാണുന്നമഹാലോകർക്കെല്ലാം
രഘുപ്രവീരന്റെ മുഖത്തൊരുഭാവ-

വികാരമില്ലെന്നതറിയാംസ്പഷ്ടമായ്.
പൌരജനത്തെയും സ്വജനങ്ങളേയും
രഥത്തേയുംകൂട വിലക്കിനിൎത്തിനാൻ.
അനന്തരം താനുമനുജനുമായി
നടന്നുമാതാവിൻ ഗൃഹത്തിൽചെന്നിതു.
മനുവരൻപോവാൻ പുറപ്പെടുന്നപ്പോൾ
ജനനിമാർ മുന്നൂറുമായ്മ്പത്തുംകൂടി
മനംകലങ്ങിയങ്ങവരോധഗൃഹേ
പലതരംചൊല്ലിക്കരഞ്ഞാരിങ്ങിനെ:—
"നൃപൻ പറയാതെ യിരിക്കിലുംഞങ്ങൾ-
ക്കഭീഷ്ടമൊക്കെയും തരുന്നവൻരാമൻ.
ജനനികൌസല്യയതിലുംഞങ്ങളെ
യനുസരിച്ചീടും സുമുഖനേറവും
ഗതിയുംഞങ്ങൾക്ക ശരണവുമിവൻ
വനംഗമിക്കുന്നോർ ക്ഷണത്തിൽഞങ്ങളും"
ഇതിത്തരംചൊല്ലിപ്പറഞ്ഞുപീഡിച്ചു
വിവത്സങ്ങളായ പശുക്കളെപ്പോലെ.
അഥരഘുപതി ജനനിഗേഹത്തിൽ
പ്രഥമകക്ഷ്യയിൽ കടന്നുവൃദ്ധയാം
ജനനിതന്നുടെ ഗുരുവിനെക്കണ്ടു;
ദ്വിതീയകക്ഷ്യയിൽ കടന്നുഭൂദേവ
വരന്മാരെയെല്ലാം തൊഴുതവിടുന്നും
കടന്നുമൂന്നാംകെട്ടതിൽവയോധിക-
തരുണിമാരെയും വിലോകിച്ചുപിന്നെ
വെളുത്തപട്ടുമങ്ങുടുത്തു മാതാവെ
വെളുത്തപുഷ്പങ്ങളണിഞ്ഞുകേശത്തിൽ
വളൎന്നമംഗലം വരുവാൻരാമനും
പലഹോമങ്ങളും പലദാനങ്ങളും
പലതുചെയ്യിച്ചും സ്മരിച്ചും വിഷ്ണുവെ
സമാധിയിലിരുന്നതളും മാതാവിൻ-

ചരണപങ്കജം വണങ്ങിരാമനും.
സുതൻവിനീതനായ് വണങ്ങിനിന്നപ്പോൾ
അതിമുദിതയായണഞ്ഞു മുല്പാടിൽ
മണത്തൊരാസനം കൊടുത്തു ചൊല്ലിനാൾ:—
"പിതാവുതന്നീട്ടുമവനിപാലിച്ചു
മതിമാനായനീ പരിചിൽവാഴ്ക.
അഭിഷേകത്തിനു കുളീരരാശിതാൻ
വരുന്നതിൻമുമ്പെ ഭുജിച്ചുപോയാലും."
ഇതിത്തരമാശീർവ്വദിച്ചു ചൊന്നപ്പോൾ
വിലജ്ജിതനായിട്ടുത്തുരാമനും;—
"പെരുത്തകാനനെ ഗമിച്ചല്ലാതെഞാൻ
കുളിക്കയില്ലെന്നു പറഞ്ഞുകൈകേയി.
എനിക്കിവിടെയിന്നരക്ഷണംപോലു-
മിരിക്കയോഗ്യമല്ലറയ്ക്കുമാതാവേ.
ഫലമൂലങ്ങൾ തിന്നിരിപ്പാൻകല്പിച്ചാൽ
ഫലമുള്ളോരന്നം ഭുജിച്ചുകൂട്ടുമോ?
വനത്തിൽപല്ലുകൾ വിരിച്ചിരിക്കുന്നോ-
രെനിക്കതെന്തിനു സുവർണ്ണപീഠവും?
ഇലകൾതച്ചുകൊണ്ടതിലുണ്ണുന്നോന-
മ്മണിമയമായ തളികയെന്തിനു?"
ഇതിത്തരംകേട്ട ജനനിമൂർച്ഛിച്ചു
പതിച്ചിതു രംഭ മുറിച്ചിട്ടപോലെ.
എടുത്തുരാമനുംതുടച്ചുകണ്ണുനീർ
പെരുത്തമോഹവും തളർത്തിനാനഥ.
ചിരേണമോഹവും തളർന്നമാതാവും
ചിലവചനങ്ങൾ പറഞ്ഞാളിങ്ങിനെ:—
"മകനേ സുന്ദര സുകുമാരാവീര
മനംകലങ്ങുന്നു മനോഹരബാല
പിറന്നീലനീയെന്നിരുന്നാലിന്നുണ്ടോ
പിരിയുന്നപീഡയെനിക്കുബാലക

ചതിച്ചുപോകിൽനീ മരിച്ചുപോകുംഞാൻ
പതിസുഖങ്ങളും സുതസുഖങ്ങളും
അനുഭവിപ്പാനും തരംവന്നില്ലിഹ.
പരമദുഷ്ടയാം ഭരതമാതാവിൻ-
മുഖത്തു നാളെ ഞാൻ മിഴിക്കുന്നെങ്ങിനെ?
പതിനെട്ടു വയസ്സുടയ രാമനെ
പതിന്നാലുവർഷം വനേ ഗമിപ്പാനായ്
പിതാവു ചൊല്ലുവാൻ മടിച്ചതില്ലയോ?
പരിചാരം ചെയ്വാൻ മുതലായിന്നാരും
വരികയുമില്ല പരമസുന്ദര
വനത്തിലിന്നു നീ ഗമിക്കുന്നാകിലൊ
വരുവൻ ഞാൻകൂടെ ധരിക്ക രാഘവ.
മകനായുള്ള നീ പിരിയുന്നാകിലൊ
മനമഴന്നുഞാൻ മരിക്കയുംചെയ്യും"
ഇതിത്തരം കേട്ടു കടുത്തു ലക്ഷ്മണൻ
കടുകനൽപോലെ ചുവന്ന കണ്ണുമായ്
ചുടുചുടകണ്ണീരൊഴുകിയുംകൊണ്ടു
തുടിച്ചു നാസികയ്ക്കിരുപുറംതദാ
കുടിലമായുള്ള പുരികമേററവും
പിടച്ചു നെററിമേൽ ഞരമ്പുകളെല്ലാം.
വിറച്ചധരവും ചുവന്നിതാനനം
കടുത്തുള്ള വാക്യം കടുകടെച്ചൊന്നാൻ,—
അഭിഷേകത്തിന്നെ വിരോധിപ്പാനായി-
ട്ടധികശൂരന്മാർ പെരുകിവന്നാലും.
അരഞൊടികൊണ്ടങ്ങൊടുക്കി രാമന്റെ-
യഭിഷേകം നന്നായ് കഴിപ്പിച്ചീടുവൻ.
മുടക്കുവാൻ സുരാസുരരുമൊന്നിച്ചു
ദശരഥന്നായി സഹായം വന്നാലും
ഭുജപരാക്രമമെടുത്തു കാട്ടിഞാൻ
ഭുവിപതിപ്പിപ്പൻ കൊലചെയ്തുവേഗം.

കൊതിക്കുന്നൊന്നുടെ മതിരണ്ടൊത്തിങ്കൽ.
കളിപ്പതിന്നായിക്കരുണാവാരിധേ.
അതിന്നിന്നു ഭവാനനുവദിക്കേണ-
മെനിക്കു കൈരണ്ടുമിരിക്കുന്നതിപ്പോ-
ളലങ്കാരത്തിനല്ലറിക മന്നവ.
പലരും ക്ഷത്രിയരെടുക്കുന്നൊന്നിട്ടു-
മെടുക്കയെല്ലഞാൻ ശരങ്ങളും വില്ലും.
പെരിയ വാളെനിക്കരയിൽകെട്ടുവാൻ
ചമച്ചതല്ലെന്നതുറച്ചുകൊണ്ടാലും.
കരങ്ങളും വില്ലും ശരങ്ങളും വാളും
ധരിച്ചിരിക്കുന്നതിവനാലുമെല്ലാം
വിരുദ്ധരായോരെ വധിപ്പാനായിട്ടു.
ദശരഥനുടെ ചതുരംഗസേന
ഒരുമ്പാട്ടുംകൂട്ടി മഹാലോകരുമായ്
എതൃത്തുനില്ക്കിലുംമറുത്തു ഞാൻതന്നെ
നിനക്കഭിഷേകം കഴിക്കുന്നുണ്ടിപ്പോൾ.
പുരിതന്റെനല്ല നടുവിന്നുതന്നെ
പടയുണ്ടാകട്ടെ ഭയങ്കരമായി
തെരുനടുവിന്നു ശരനിരകളെ
തെരുതെരെയെയ്തു രഘുവരനിപ്പോൾ
കരചരണങ്ങൾ മുറിച്ചു വേഗേന
കരിവരങ്ങളെ പതിപ്പിച്ചീടുവൻ.
തുരുതുരച്ചോര ചൊരിഞ്ഞു പാരമായ്
കുതിരകളെല്ലാം തിരിച്ചുമണ്ടേണം.
പരശ്ശതാധികശരചിതമായി
പരികരംവിട്ടു രഥവരങ്ങളും
പരിഹീനസാ പദാതിസംഘവും
പരിഹരിച്ചീടും ചതുരതാതന്റെ
ശിതാഗ്രധാരമായിരിക്കും വാളെന്റെ
കരാഗ്രമുക്തമായ്പതിക്കുംനേരത്തു

ശതക്രതുതന്നെയകപ്പെട്ടെങ്കിലും
ശകലമായിട്ടും വിശയമില്ലേതും.
വിരൽചരട്ടുകൾ മുറുക്കി നന്നായി
കുലച്ച വില്ലുമായ് മറുത്തുനില്ക്കുമ്പോൾ
ദശശതകൊടി ദശരഥൻതന്നെ
നിനയ്ക്കിലുമത്തു മുടക്കുവാൻ പണി.
ഭയങ്കരനായ യമനെപ്പോലെ നിൻ
തിരുവടിനന്നായുറച്ചുനിൽക്കുമ്പോൾ
തിരുമനസ്സിന്റെ കടാക്ഷംകൊണ്ടുഞാൻ
പൊരുതൊടുക്കുവനരിനിരയെല്ലാം.
പുരവാസികളെ ശിരസ്സുകളെല്ലാം
ദിശി ദിശി വെട്ടിത്തെറിപ്പിച്ചീടുവൻ.
ഇതരരാജാക്കൾ വരുന്നതാകിലും
അര ഞൊടികൊണ്ടു കൊലചെയ്തീടുവൻ.
നരപതിതാനും പൊരുവാൻ വന്നാകിൽ
സുരലോകം വാണങ്ങിരിപ്പാറാക്കുവൻ.
അരിനിരതന്റെ നടുവിൽചാടി ഞാൻ
പരിചയും വാളുമെടുത്തു വേഗത്തിൽ
അരിഞ്ഞരിഞ്ഞിട്ടു നിണം കുടിപ്പിപ്പൻ.
കുടിലചിത്തയായ് കുരള ചൊല്ലുന്ന
ഭരതമാതാവെക്കൊലചെയ്തിടുവൻ.
പരിതപിക്കേണ്ട പഴുതെകൗസല്യേ
കരിനിരകളും രഥവരങ്ങളും
തുരഗയൂഥവുമെതിരിടുന്നേരം
തെരുതെരെയെന്റെ ശരനിരകൊണ്ടു
മുറിച്ചുഭൂമിയിൽ പതിപ്പിച്ചീടുവൻ.
ഖുരരഹിതമാം തുരഗയൂഥവും
തിരിഞ്ഞുപോവാനന്തരംവരാനൂനം
നരവരയെന്റെ ചതുരതകണ്ടു
പരിമോദിക്കേണം സുരാസുരന്മാരും.

അരിയായുള്ളോരുപിതാവിനെയിപ്പോൾ
പൊരുതോടുക്കുവാൻ മനസ്സില്ലെങ്കിലൊ
പിടിച്ചുകെട്ടിയങ്ങിടുന്നതുണ്ടുഞാൻ
മടിക്കയില്ലെന്നു ധരിച്ചുകൊണ്ടാലും.
അറിയാതെധൎമ്മം വഴികേടായ്പ്പുനോ-
രധൎമ്മംചെയ്യുന്ന ഗുരുവിനെത്തന്നെ
കൊലചെയ്യാമെന്നുമനുവാക്യമുണ്ടു
ഗുണനിഷേധമററുപലക്കുംസംവാദം.
വിരോധിച്ചെന്നോടുംഭവാനൊടുംരാജ്യം
കൊടുക്കന്നെങ്കിലുംനടക്കമോപിന്നെ
കൊടുപ്പാനെന്തൊരുബലമിവൎകണ്ടു?
ശിവശിവ ചെററുമിവനില്ലമതി!
തപിക്കേണ്ടമനമുറയ്ക്ക കൌസല്യ
പറയുന്നവാക്യം പരിചിൽ കേൾക്കനീ.
ഉരുപുണ്യനാണു പെരിക വില്ലാണു
രഘുവരൻ തീയിൽ പതിക്കമായെങ്കിൽ,
പതിച്ചുലക്ഷ്മണനവനുമുമ്പെയെ-
ന്നുറച്ചു നന്നായിട്ടിരിക്കയുംവേണം.
കഴിഞ്ഞവരുടെ ചരിതമോക്കുമ്പോൾ
മകനാംനിങ്കലിന്നവനിയുമാക്കി
വനവാസം യോഗ്യമവനിതെന്നറി.
വിപരീതമായിപ്പിതാവുംചെയ്യതി-
ന്നനുകൂലരായിട്ടിരിക്കിൽ പൌരന്മാ-
രയോദ്ധ്യയിലിന്നു മനുഷ്യരില്ലാതെ
ചമയ്ക്കുന്നുണ്ടുഞാൻ ശരവൎഷംകൊണ്ടു.
നയമെന്നു പാൎത്താൽ ഗുണംവരാ ചെററും.
നയംവിട്ടു ഭവാനെടുത്താലും ശൌൎയ്യം.
പ്രതാപിയെത്തന്നെ ഭയപ്പെടും ലോകം
പതമുള്ളവനെപ്പരിഹസിച്ചിടും.
പ്രതാപിയായുള്ളതപനനയെല്ലൊ

നമസ്കരിക്കുന്നു ജനങ്ങളൊക്കയും.
തണുപ്പിച്ചു നല്ല പ്രസാദമുണ്ടാക്കും
ശശാങ്കനെയുണ്ടോ വണങ്ങുന്നാരാനും?
പിതാവിനേയിന്നു കൊലചെയ്തുമമ്മേ
കഴിപ്പിച്ചീടുവനഭിഷേകമിപ്പോൾ.
ഇവൻതന്നെയിന്നുമഹീപതിയാകു-
മിതിനൊരെള്ളോളമിളക്കമില്ലെ”ന്നു
പറഞ്ഞതുകേട്ടു രഘുപ്രവീരനോ-
ടുരച്ചുകൌസല്യപരിഭ്രമിച്ചഥ:—
“ഇതുസംവാദമോ നന്ദനരാഘവ?
പറക”യെന്നപ്പോൾപറഞ്ഞുരാമനും:—
“പിതൃവചനംഞാനതിക്രമിക്കുമൊ?
പിതൃനിയോഗത്താലൊരുകണ്വമുനി
ഹനിച്ചുഗോവിനെ നിനച്ചുകാണാതെ.
പരശുരാമനും തനിക്കുള്ളമ്മയെ
കൊലചെയ്തുപണ്ടു പിതാവിൻെറചൊല്ലാൽ.
സഗരൻെറ മക്കളറുപതായിരം
പിതാവിനുവേണ്ടി മരിച്ചതില്ലയൊ?
വയസ്സുമേറി നല്ലറിവുമുള്ളവർ
നടന്നൊരുവഴി വിടുകയില്ലഞാൻ.
‘വനത്തിൽ ഞാൻകൂടി വരുമെ’ന്നതൊട്ടു-
മുചിതമല്ലെന്നു ധരിക്കകൌസല്യേ.
പതിവ്രതമാൎക്കു പതിയൊഴിഞ്ഞൊരു-
ഗതിവരാനില്ലെന്നറിഞ്ഞിരിക്കനീ.
പരമാൎത്ഥതന്നെ നിനച്ചുകാണുമ്പോൾ
പതിവാക്യംനീയുമനുസരിക്കേണം.
പിതാചൊല്ലുകേട്ടുനടന്നാകിൽനമു-
ക്കതുകൊണ്ടുമേന്മേൽഗുണംവരുംതാനും.
അറികലക്ഷ്മണനാപറയുന്നതെല്ലാം
മുഴുഞായമായിപ്പറകയില്ലാരും.

നൃപധൎമ്മംതന്നെനിനച്ചുകാണുമ്പോൾ
മുഴുഞായമായിനടപ്പാനേമനം
എനിക്കെന്നതറിഞ്ഞതുവിടുകന്നീ.
വടിവിൽഞാൻചൊന്നവചനംകേട്ടുനീ
കടുതുവിട്ടിഛചതമെടുത്താലും.
ജഗത്തിങ്കൽധൎമ്മാൎത്ഥകാമങ്ങൾമൂന്നും
അനുഷ്ഠിച്ചാലെന്തുഫലമുള്ളതതേ
വരുംധൎമ്മമൊന്നുവഴിപോലെചെയ്താൽ
അതുകൊണ്ടുതന്നെയറികലക്ഷ്മണ
കുലമുടയൊരുയുവതിക്കുനെല്ല
മകളുണ്ടായെന്നാലവളെന്നപോലെ
കുലീനയായെങ്കിലൊരുകൎമ്മംചെയ്താൽ
യുവതിയ്ക്കൊസുഖമനുഭവിക്കിലാം
മകനുണ്ടായാലൊ പരലോകമുണ്ടാം.
ഇവമൂന്നുമിവളൊരുത്തിയാൽവരും.
ത്രിവൎഗ്ഗമന്യോന്യം വിരുദ്ധമാകുമ്പോൾ
ദ്വിവൎഗ്ഗംവിട്ടിട്ടിങ്ങെടുക്കണംധൎമ്മം.
ത്രിവൎഗ്ഗവുമൊരു വിരുദ്ധംകൂടാതെ
അനുഷ്ഠിക്കാമെങ്കിലനുഷ്ഠിക്കനെല്ലു.
ഇതൊക്കെയിന്നോളമനുഷ്ഠിച്ചുതമ്മിൽ
പിണക്കമില്ലാതെയിരിക്കകൊണ്ടുംതാൻ
ഇനിയതവ്വണ്ണമനുഷ്ഠിച്ചുകൊൾവാൻ
പണി തമ്മിൽതമ്മിൽ വിരുദ്ധമാകയാൽ.
ക്കതുകൊണ്ടുതന്നെ ദ്വിവൎഗ്ഗവും ത്യജി-
ച്ചനുഷ്ഠിക്കുന്നു ഞാനിഛ ധൎമ്മംതന്നെ.
ഇതൊന്നിനാൽ മുന്നിൻ ഫലം വരുംതാനു=
മിതിനിപ്പോളാരും പറയുംവേണ്ട
പെരികയെന്നോടു കൃപയുണ്ടായുള്ള
ഭരതമാതാവങ്ങിതു പറഞ്ഞപ്പോൾ,
പെരികക്കാലവും പിഴച്ചിരിക്കുന്നു,

പരാക്രമംകൊണ്ടുമുപായങ്ങൾകൊണ്ടും
ഫലമില്ല ദൈവം മറഞ്ഞുനില്ക്കുമ്പോൾ
ഇതിത്തരം രാമൻ പറഞ്ഞു നില്ക്കുമ്പോൾ
കുപിതനായുള്ളോരനുജൻ ചൊല്ലിനാൻ:—
"വിധിവശമെന്നു പറയുന്നതെല്ലാ-
മതിശൂരന്മാൎക്കു വിധിയല്ല നൂനം.
അതിശൂരൻ തനിക്കൊരു ദൈവംതന്നെ-
യതിക്രമിച്ചീടാം സ്വപൌരുഷത്തിനാൽ.
വിധിവശമെന്നു പറയുന്നതെല്ലാം
മതിയുംകെട്ടേറ്റം ബലമില്ലാതവൻ.
ഇതിങ്ങിനെചൊല്ലി ഫലമെന്തു രാമ?
വരുന്നോരുകാലമതുകണ്ടീടലാം.
പിതൃ വാക്യമെന്നു നിനയ്ക്കേണ്ട രാമ
പിതാവിതേതുമൊന്നറിഞ്ഞതുമില്ല:
പിതൃമനസ്സിന്നു നിനന്നതുമല്ല.
പ്രിയ മഹിഷികൾ പറഞ്ഞതേയുള്ളു.
പിതാവു താൻതന്നെയധൎമ്മം ചൊല്ലിയാ-
ലതൊക്കയുംമുമ്പേ നടന്നുകൂട്ടുന്നു:
അതികാമിയായ നൃപതിയെന്തെല്ലാം
പറഞ്ഞീടാമെന്നാൽ പറഞ്ഞുകൊള്ളട്ടെ.
തരുണിയുംപിന്നെയതിനോടുകൂടി
പറവാർചൊല്ലിയാൽ പറകയില്ലയോ?
അതൊക്കയുംനീയും പ്രമാണമെന്നോൎത്താൽ
സുഹൃത്തായുള്ളോരെ പരിതപിക്കാം:
നൃപധൎമ്മത്തെനീ യറിയുന്നില്ലയൊ?
മനംകൂടിയിപ്പോൾ മറിഞ്ഞുപോയിതൊ?
നൃപൻ പറഞ്ഞാനു കൊടുത്തുപോൽവര-
മതിനൊരുനേരുമറിഞ്ഞിട്ടുമില്ല.
അതുമേടിപ്പാനായവൾക്കമിത്രനാ-
ളവകാശമില്ലാതിരുന്നു പോയിപോൽ.
'അതിനുതന്നെ നീ തരേണമെന്നോറം

തപരിക്കുന്നപോലുരവളും ഭൂപനോ-
ടവനും ചൊന്നതുകൊടാഞ്ഞാലിന്നിനി
ക്കസത്യദോഷങ്ങൾ ഭവിക്കുമെന്നേററം.
ഭയപ്പെട്ടുന്നപോലിതൊക്കയുമിപ്പോൾ
പറയുന്നതാരോടിഫരവലുവര?
ഇവരുടെയൊരു ശഠതകണ്ടാലു-
മിവണ്ണംമററുള്ളോർ പറകിലുംവരാ
ഇതെഞാനമുമ്പേപറഞ്ഞുകേട്ടതും
ധനധാന്യംപോലെവരം നിക്ഷേപമാ-
യിരിക്കട്ടെയെന്നു പറഞ്ഞുവെച്ചതു?
അറിഞ്ഞിതോരവകുലമന്നിന്റെ-
യഭിഷേകമിന്നുമുടക്കുവാനായി
ഇരുവരുംകൂടെയൊരുമതിയായി
പണിയെടുത്തതും ഭവിക്കയില്ലിതു.
അകതാരിൽ ചിലരടക്കികൌശലം
സുകൃതിയെന്നതുപുറത്തുതോന്നിക്കും.
അതിലൊന്നായതിദശരഥനൃപ-
നറിഞ്ഞുകൂടയൊന്നപരുടെ മനം?
നിനക്കുമൊന്നുണ്ടുമനസിരാഘവ
തനിക്കാമ്പോന്നഞാൻചിത്രനിയോഗവും
വഹിച്ചില്ലായെങ്കിലതുകൊണ്ടന്യക്കു
പിതൃഭക്തിചെററുംവരായെന്നല്ലല്ലി?
അതുശങ്കനിനക്കൊരിക്കലുംവേണ്ടാ
ജഗത്തിലിന്നാരും നിനക്കൊരുദോഷം
പറകയുമില്ലപരമാർത്ഥംതന്നെ"
പലതരംതമ്പി പരഞ്ഞിട്ടുമേതും
പരമസുന്ദരനിളക്കംവന്നില്ല.
മനസ്സുറപ്പുള്ളമനുപ്രവീരനു-
മഭിപ്രായമെല്ലാം പറഞ്ഞുകേൾപ്പിച്ചാൻ.
ഉടനെദേവിയുമിവനുസംവാദ-
മിരിപ്പാനില്ലെന്നതറിഞ്ഞുചൊല്ലിനാൾ:—

"വരുവൻഞാൻകൂടി വനത്തിനെ"ന്നവൾ
കരത്തുപിടിക്കുന്നതുകണ്ടു രാമൻ
സാസിജായത വിലോചനങ്ങളിൽ
സാഭസം കണ്ണീരൊഴുകി മാതാവോ-
ടുരത്താനിങ്ങിനെ പെരുത്തദുഃഖത്താൽ:—
"വിധവയെപ്പോലെ പുറപ്പെട്ടു പോവാൻ
പറയുന്നതേതുമുചിതമല്ലമ്മേ.
പതിശുശ്രൂഷയും വഴിപോലെ ചെയ്ത-
ങ്ങിരിക്കയെന്നല്ല നിനക്കു കൌസല്യേ.
പിതൃ നിയോഗത്തിൽ നടന്നാകിലേററം
ജഗത്തിങ്കൽനമ്മെപ്പുകഴ്ത്തുമെല്ലാരും
പലതുമെന്തിനു പറയുന്നിങ്ങൾ
പിതൃവാക്യം രാമനതിക്രമിക്കുമോ?
വിവേകംകൂടാതെ പറയാതെയെന്റെ
യവരജനീയുമടങ്ങുക"യെന്നാൻ
"പതിശുശ്രൂഷ ചെയ്തിരിക്കനീ"യെന്നു
പറഞ്ഞുമാതാവോടനുനയത്തോടെ.
"വനത്തിൽപോവാനനുവദിച്ചെന്റെ-
ജനനിയെന്നെനീയയയ്ക്കയുംവേണം.
ഗുരുതാനച്ഛൻതാൻ നൃപതിതാനിതി-
നൊരുത്തൻചൊല്ലിലുമടനെകേൾക്കണം,
നമുക്കിതൊക്കയുംദശരഥൻതന്നെ
മനം മടിക്കയില്ലവനരുൾചെയ്താൽ.
പിതാവിനിക്കുമിന്നിനക്കും ലക്ഷ്മണ,
പതി കൌസല്യക്കും, നൃപനെല്ലാവർക്കും.
അവണ്ണമുള്ളവർ പറഞ്ഞ വാക്കിനെ-
യതിക്രമിക്കുമ്പോൾ ദുരിതം കൈവരും.
അരുതരുതിതു ശിവശിവ"യെന്നു
ചെവി രണ്ടും പൊത്തിപ്പറഞ്ഞോരുനേരം
ഇനിയൊന്നുകൊണ്ടുമിരിക്കയില്ലയെ-
ന്നുറച്ചു കൌസല്യ മനസ്സടക്കിനാൾ.

—:*:—